3.5-VI.


# THE GURUNATHAN

# ഗുരുനാഥൻ

L. No. 85/15—7—26.

| പുസ്തകം 15 | 1111 തുലാം | ലക്കം 3 |
|---|---|---|


വിദ്യാദാനവിശിഷ്ടകൃത്യരതരാമദ്ധ്യാപകാനാം സദാ
വിദ്യാഽദാനഭരം വഹിച്ചു മരുവും വിദ്യാർത്ഥിലോകത്തിനും
വിദ്യാലോലുപരായ മററു ജനസാമാന്യത്തിനും പത്ഥ്യമാം
വിദ്യാസംഗ്രഹസമ്പുടോഽസ്തു ഗുരുനാഥോയം സഹായം ഭുവി.

## വിഷയവിവരം

# ചിന്താസന്താനം

## (ഒന്നാംഭാഗം.)

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ഇംഗ്ലീഷിൽ "Essays" എന്നുപറയുന്ന സാഹിത്യത്തോടു സാമ്യമുള്ള പതിനാറു ഉപന്യാസങ്ങൾ അടങ്ങിയതു്. മലയാളത്തിൽ ഈവിധത്തിലുള്ള ഉപന്യാസങ്ങളോ ഈ തരം ഗ്രന്ഥാവലികളോ അധികമില്ല. ചിന്തകനായ ഈ ഗദ്യകാരൻെറ ചിന്താഫലങ്ങൾ വായിച്ചു പഠിക്കുക തന്നെ വേണം. വില അണ 10.

## ചിന്താസന്താനം രണ്ടാംഭാഗം

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

(കൊച്ചിയിലെ IV Form പാഠപുസ്തകം)

ഈ ഗ്രന്ഥകർത്താവിൻെറ ഇരുപതോളം വിവിധവിഷയങ്ങളെപ്പററിയുള്ള ഒന്നാംതരം ഉപന്യാസങ്ങൾ അടങ്ങിയതു്; വായനക്കാരുടെ ചിന്തയെ ഉത്തേജിപ്പിക്കുന്നതു്. സാഹിത്യം, സാമുദായം, സന്മാർഗ്ഗം ഇവയെപ്പററി നാതിദീർഘങ്ങളായ ഉപന്യാസങ്ങൾ; ഇവ കേവലം വായിച്ചാൽ മാത്രം പോര; വായിക്കയും, ഗ്രഹിക്കയും, ആലോചിക്കയും ചെയ്യേണ്ടവയാണു്. ഈ മാതിരി ഗ്രന്ഥങ്ങളല്ലെ ഓരോ ഗൃഹത്തിലും വായനശാലയിലും സൂക്ഷിക്കേണ്ടതു്. വില അണ 10

## ചിന്താസന്താനം മൂന്നാംഭാഗം

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

ഈ ഗ്രന്ഥത്തിൽ ഗ്രന്ഥകർത്താവിൻെറ പരിപക്വചിന്തയുടെ ഫലമായി 20 ഉപന്യാസങ്ങൾ അടങ്ങിയിരിക്കുന്നു. പ്രൌഢവും ആദരണീയവും ആയ ഗദ്യരീതി; അന്വേഷ്യമായ തത്വരത്നങ്ങൾ; വിദ്യാർത്ഥികളെന്നല്ല അദ്ധ്യാപകന്മാരും വായിച്ചിരിക്കേണ്ടതു്. വില അണ 10

---

# ചിന്താസന്താനം

## നാലാംഭാഗം.

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാനചിന്തകനും, ഒന്നാംതരം ഗദ്യകാരനും ആയ ഈ ഗ്രന്ഥകൎത്താവിൻെറ 14 ഉപന്യാസങ്ങൾ അടങ്ങിയതാണു പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദൎശങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടതു്. കച്ചവടക്കാൎക്കു നല്ല കമ്മീഷൻ. വില കുറച്ചിരിക്കുന്നു.

വില 10 അണ.

## ചിന്താസന്താനം അഞ്ചാംഭാഗം.

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

പതിനാലു് ഉപന്യാസങ്ങൾ അടങ്ങിയ മുഴുവൻ ഭാഗത്തിനു് (ആൎട്ടു് പേപ്പറിൽ ഗ്രന്ഥകൎത്താവിൻെറ ഛായയോടുകൂടിയതു്)

വില 10 അണ.

1935-ലെ സ്കൂൾഫൈനൽ പരീക്ഷയ്ക്കു തിരഞ്ഞെടുക്കപ്പെട്ട 8 ഉപന്യാസങ്ങൾ മാത്രം അടങ്ങിയതു്.

വില 10 ചക്രം.

## ചിന്താസന്താനം (ആറാംഭാഗം.)

ഗ്രന്ഥകൎത്താ:— ആർ. ഈശ്വരപിള്ള ബി. എ.

### ഇതാ തയ്യാറായിരിക്കുന്നു.

കുറച്ചുപ്രതികൾ മാത്രം.

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഗുരുനാഥൻ

| പുസ്തകം 15 | 1111 തുലാം | ലക്കം 3 |
|---|---|---|


## ശ്രീ ചിത്തിര ആട്ടത്തിരുനാൾ

ശ്രീവാഴുംകോട്ടു വാഴും നൃപനു തിരു-
വയസ്സിന്നാമന്ദാഭയോടും
മൂവേഴും രണ്ടുമായി സപദി മനുജഹൃൽ-
പത്മമുൽഫുല്ലമായി
ഭൂലോകം ശുഭ്രമായി നിജവിമലലസൽ കീ-
ർത്തി ജ്യോൽസ്നാമയൂഖൈഃ
ഭൂപാലൻ മേലുമേവം ചിരമവതു ധ-
രാമണ്ഡലം പുണ്യശാലി.

തിരുമനസ്സുകൊണ്ടു രാജ്യഭാരം കൈയേററിട്ടു കഷ്ടിച്ചു മൂന്നുകൊല്ലം കഴിഞ്ഞതേയുള്ളു. എങ്കിലും ഇക്കാലത്തിനിടയ്ക്കു പ്രജാക്ഷേമത്തിനും, ഐശ്വര്യത്തിനും, അടിസ്ഥാനമായ പല പരിഷ്കാരങ്ങളും ദീർഘദൃഷ്ട്യാ ആരംഭിച്ചുകഴിഞ്ഞു. വിദേശസഞ്ചാരംകൊണ്ടു വിശാലവും, വിദ്യാഭ്യാസംകൊണ്ടു പ്രബുദ്ധവും, ആയ സൂക്ഷ്മാവലോകനശക്തി ചെറുപ്പത്തിലെതന്നെ തിരുമനസ്സിലേക്കു ലഭിക്കുവാൻ ഭാഗ്യമുണ്ടായി. കൂടാതെ മന്ത്രജ്ഞന്മാരും രാജ്യതന്ത്രജ്ഞന്മാരും, ആയ സചിവന്മാരുടെയും, ഉപദേഷ്ടാക്കളുടേയും സഹായവും തിരുമനസ്സിലേക്കു വേണ്ടവണ്ണം സിദ്ധിക്കാതിരുന്നില്ല. വ്യവസായം, വിദ്യാഭ്യാസനവീകരണം, ശുദ്ധജലസംഭരണം, സകല വ്യവസായങ്ങൾക്കും തീക്ഷ്ണശക്തി പ്രദാനം ചെയ്യുന്ന വിദ്യുച്ഛക്ത്യുല്പാദനം, ജനങ്ങൾക്കു രാജ്യഭരണത്തിൽ പൂർവ്വാധികം പ്രാതിനിധ്യം ലഭിക്കത്തക്ക നിയമസഭാപരിഷ്കാരം, വാണിജ്യപ്രചരണം, ആരോഗ്യസംരക്ഷണം മുതലായവ ഇതിനിടയ്ക്ക് ആരംഭിച്ചു മിക്കവാറും പ്രായോഗികഘട്ടത്തിലെത്തിയെന്നുതന്നെ പറയാം. ഇപ്രകാരം ശുഭോദർക്കമായ പരിതസ്ഥിതിയിൽ സമാരംഭിക്കപ്പെട്ട തിരുമനസ്സിലെ രാജ്യഭരണം ജനങ്ങൾക്കു പദാത്‌പദം ശ്രേയസ്കരമായിരിക്കുമെന്നുള്ളതിനു മററു തെളിവുകൾ ഒന്നും ആവശ്യമില്ല. തിരുമനസ്സുകൊണ്ട് ഇനിയും രാജ്യക്ഷേമപരമായ പരിഷ്കാരങ്ങൾ നടപ്പിൽ വരു

ത്തി അവിടത്തെ വിവിധജാതിമതസ്ഥരായ പ്രജകളെ വാത്സല്യത്തോടും, സമഭാവനയോടും, സംരക്ഷിച്ച് അരോഗദൃഢഗാത്രനായി ദീർഘകാലം ജീവിച്ചിരിക്കുന്നതിന് "ഗുരുനാഥ"നും ഭക്ത്യാദരപുരസ്സരം സർവ്വശക്തനോടു പ്രാർത്ഥിച്ചുകൊള്ളുന്നു.

"മാർഗ്ഗം സതാമഭ്യുദയോനുധാവ-
ത്യാമോദഭൂമീവ കുരംഗനാഭിം"

## ഷഷ്ട്യബ്ദപൂർത്തിമംഗളാശംസ

മഹാമഹിമശ്രീ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സിലേക്കു അറുപതുവയസ്സ് ഈ മാസം 20-ാം നു- തികഞ്ഞുവെന്നുള്ള സംഗതി അവിടത്തെ പ്രജകൾക്കും ആശ്രിതന്മാർക്കും ഭക്തലോകത്തിനും എന്നപോലെ അവിടത്തെ കരുണയ്ക്കു പാത്രമായി ഭവിച്ചിരിക്കുന്നുവെന്നു അഭിമാനിക്കുവാൻ പല കാരണങ്ങളും ഉള്ള 'ഗുരുനാഥനും' ആഹ്ലാദജനകവും ചാരിതാർത്ഥ്യഹേതുകവും ആകുന്നു. തിരുമനസ്സുകൊണ്ടു് ഒരു ശ്രേഷ്ഠമായ രാജകുടുംബത്തിലെ ഉത്തമാംഗവും, സ്വഭാവഗുണം വിദ്യാഭ്യാസം ഇവകൊണ്ടു പ്രിയദർശനനും ആയിരിക്കുന്നതിനുപുറമേ ഭാഷാസാഹിത്യവിഷയത്തിൽ അനിതരസാധാരണമായ നൈപുണ്യവും നിർവ്യാജമായ പ്രതിപത്തിയും ഉള്ള ഒരു മഹാനുഭാവനും ആണെന്നു പറയുന്നതിൽ ഞങ്ങളോടു യോജിക്കാത്തവർ ആരുമുണ്ടാകുമെന്നു തോന്നുന്നില്ല. സാഹിത്യപരിഷത്തിന്റെ അദ്ധ്യക്ഷൻ പ്രവർത്തകൻ, പ്രോത്സാഹകൻ എന്നീ നിലകളിൽ അവിടുന്നു മലയാളഭാഷയ്ക്കു ചെയ്തിട്ടുള്ള ഒത്താശകൾ ഒട്ടും ചില്ലറയല്ല. തിരുമനസ്സുകൊണ്ടു പല നല്ല സാഹിത്യഗ്രന്ഥങ്ങളും രചിച്ചു ഭാഷാശുദ്ധി, ഭാഷാശൈലികൾ, അനുകരണീയമായ വാക്‌സരണി, ബഹുലമായ സംസ്കൃതപദപ്രയോഗത്തിന്റെ അനാവശ്യകത മുതലായവയ്ക്കു പ്രത്യക്ഷ ദൃഷ്ടാന്തങ്ങൾ നൽകിയിട്ടുണ്ടെന്നുള്ളത് ഒരിക്കലും വിസ്മരിക്കത്തക്കതല്ല. തിരുമനസ്സിലെയും രസികരഞ്ജിനിയെയും എന്നും മലയാളികൾ കൃതജ്ഞതാപൂർവ്വം സ്മരിക്കുകതന്നെ ചെയ്യും. അവിടുന്ന് രാജകുടുംബത്തിലെയെന്നപോലെ ഭാഷാസാഹിത്യകുടുംബത്തിലെയും ഒരുത്തമാംഗം തന്നെയാണെന്നു നിസ്സംശയമായും പറയാവുന്നതാണ്. തിരുമനസ്സുകൊണ്ടു് 'ഗുരുനാഥനും' പലപ്പോഴും ഉപദേശങ്ങളും സഹായങ്ങളും നൽകിവരാറുണ്ടെന്നുള്ളത് കൃതജ്ഞതാപൂർവ്വം ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. ഈ ശുഭാവസരത്തിൽ "ഗുരുനാഥനും" തിരുമനസ്സിലേക്കു ഹൃദയപൂർവ്വമായ മംഗളാശംസ ചെയ്തുകൊള്ളുന്നു. മേലും ഈവിധം ലോകോപകാരപ്രദമായ വിധത്തിൽ പല സൽകൃത്യങ്ങളും ചെയ്തു കൃതാർത്ഥനായി തിരുമനസ്സുകൊണ്ടു് ആയുരാരോഗ്യസൗഖ്യത്തോടുകൂടി ചിരകാലം വിജയിക്കുവാൻ "ഗുരുനാഥൻ" ജഗദീശ്വരനോടു പ്രാർത്ഥിച്ചുകൊള്ളുന്നു.

'ഭവോഹി ലോകാഭ്യുദയായ താദൃശാം.'

# പാഠ്യപുസ്തകപ്രശ്നം

ഇന്നു വിദ്യാഭ്യാസവിഷയത്തിൽ അധികൃതന്മാൎക്കു് അനേകം ദുൎഘടങ്ങളെ അഭിമുഖീകരിക്കേണ്ടതായുണ്ടു്. പുതിയ ആദൎശങ്ങളും, രീതികളും, പ്രസ്ഥാനങ്ങളും മററും പ്രതിദിനമെന്നപോലെ ഉണ്ടായിക്കൊണ്ടിരിക്കുകയാണു്. ഇന്നു ലോകം ശിശുക്കളുടെ ശിക്ഷണത്തിൽ പ്രത്യേകം താൽപൎയ്യം പ്രദൎശിപ്പിക്കുന്നുമുണ്ടു്. ഇത്രയും ഗൗരവമേറിയതും, ഇത്രയും വിഷമതയുള്ളതുമായ മറെറാരു പ്രശ്നവും ഉണ്ടെന്നു തോന്നുന്നില്ല. അധികൃതന്മാൎക്കു നിവൃത്തി നേടേണ്ടതായ പല പ്രശ്നങ്ങളും ഉള്ളതിനിടയ്ക്കു് ഒട്ടും അപ്രധാനമല്ലാത്ത പാഠ്യപുസ്തകപ്രശ്നവും വന്നുചേൎന്നിരിക്കുന്നു. സാഹിത്യവും ഭാഷയും അഭിവൃദ്ധിപ്പെട്ടുവരുന്ന ഇക്കാലത്തു് ഓരോതരം വിദ്യാൎത്ഥികൾക്കും അനുയോജ്യമായ പുസ്തകങ്ങൾ ലഭിക്കുന്നതിനു പ്രയാസമില്ലല്ലൊ. എന്നാൽ ഇവിടെയാണു് അല്പം വിഷമത നേരിട്ടിരിക്കുന്നതു്. അധികൃതന്മാരും പുസ്തകങ്ങളും കൂടാതെ ഇവിടെ വേറേയും ശക്തികൾ വ്യാപരിക്കുന്നുണ്ടു്. ഗ്രന്ഥകാരന്മാരും പ്രസിദ്ധീകരണശാലകളും ഇവിടെ പ്രത്യക്ഷപ്പെടുന്നു. ഇവയാണു പാഠ്യപുസ്തകവരണത്തെ വിഷമമാക്കിത്തീൎക്കുന്നതു്. ഇതു് ഒരു ധനാഗമമാൎഗ്ഗമായിട്ടിരിക്കുന്നതിനാൽ ആരും ഉപേക്ഷിച്ചു പിൻമാറുകയില്ലല്ലൊ.

നമ്മുടെ മലയാളഭാഷയും സാഹിത്യവും ഇന്നു വൎദ്ധമാനമായിട്ടാണല്ലോ ഇരിക്കുന്നതു്. പ്രതിദിനം അതിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഗ്രന്ഥങ്ങൾ എല്ലാം കുററം തീൎന്നവയായിരിക്കയില്ലല്ലൊ. അതിനാൽ തിരഞ്ഞെടുപ്പും അംഗീകരണവും അത്ര സുകരമായിരിക്കയില്ല.

ഏകദേശം അറുപത്തഞ്ചു കൊല്ലംമുമ്പു് നാട്ടുഭാഷാവിദ്യാലയങ്ങൾ ആദ്യമായി സ്ഥാപിച്ചപ്പോൾ ശരിയായ പാഠ്യപുസ്തകങ്ങൾ ഇല്ലാതിരുന്നതിനാൽ പുസ്തകം എഴുതിയുണ്ടാക്കുന്നതിനായി ഒരു "ബുക്കുകമ്മിററി"യെ ഏൎപ്പെടുത്തുകയുണ്ടായി. പരേതനായ മഹാമഹിമശ്രീ കേരളവൎമ്മ വലിയകോയിത്തമ്പുരാനവർകളും മുൻഷി എണ്ണയ്ക്കാട്ടു രാമൻപിള്ളയും ആയിരുന്നു ഇതിലെ അംഗങ്ങൾ. ഇവർ ഒന്നാംപാഠം, രണ്ടാംപാഠം, മൂന്നാംപാഠം, വിജ്ഞാനരഞ്ജിനി എന്നീപുസ്തകങ്ങൾനിൎമ്മിച്ചു. ഇവയായിരുന്നു വളരെക്കാലം മലയാളംസ്കൂളുകളിലെ പാഠ്യപുസ്തകങ്ങൾ. ഇതിനുപുറമേ പഞ്ചതന്ത്രവും മണിപ്രവാളവും കൂടി പഠിപ്പിച്ചുവന്നു. പിന്നീടു ഭാഷയ്ക്കും ഭാഷാസാഹിത്യത്തിനും അഭിവൃദ്ധി വന്നുതുടങ്ങിയതോടുകൂടി പുസ്തകങ്ങൾ തിരഞ്ഞെടുക്കുക എന്നൊരേപ്പാടും അതിലേക്കു "പാഠ്യപുസ്തകക്കമ്മിററി" എന്നൊരു സംഘവും ഉൽഭവിച്ചു. ഇതു പരേതനായ പണ്ഡിതർ എ. ആർ

രാജരാജവൎമ്മതമ്പുരാന്റെ കാലത്താണു നടപ്പായതു്. ഇതിനെ തുടൎന്നുകൊണ്ടുവരുകയാണ് ഇന്നും ചെയ്യുന്നതു്. പക്ഷെ പല കാരണങ്ങൾ കൊണ്ടും ഈ ഏൎപ്പാടു ദുഷിച്ചു ദുൎഗ്ഗന്ധപൂരിതമായതുപോലെ തോന്നുന്നു. ഇങ്ങനെയുള്ള വ്യതിയാനം നിമിത്തം പ്രതിവൎഷം വിദ്യാലയങ്ങളിലേക്കു വേണ്ടതായ പാഠ്യപുസ്തകങ്ങൾ തിരഞ്ഞെടുക്കുന്ന വിഷയത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന വിഷമതകളേയും കുഴപ്പങ്ങളേയും മററും പരിഹരിക്കുന്നതിനു പല ശ്രമങ്ങളും ചെയ്തുവരുന്നുണ്ടെങ്കിലും അവ ഫലപ്പെടുന്നുണ്ടോ എന്നു സംശയമായിട്ടാണിരിക്കുന്നതു്. ഇക്കൊല്ലത്തിൽ തന്നെ നിശ്ചയിക്കപ്പെട്ട ഒരു പുസ്തകം പ്രതിഷേധംമൂലം എടുത്തു കളയേണ്ടതായി വന്നു. പുസ്തകങ്ങൾ അംഗീകരിക്കുന്നതിനൊരു കമ്മിററിയും, തിരഞ്ഞെടുക്കുന്നതിനൊരു കമ്മിററിയും ഇപ്പോളുണ്ടെന്നാണു തോന്നുന്നതു്. ഇങ്ങനെ രണ്ടു പരിശോധനകൾ കഴിഞ്ഞിട്ടും ചില വലിയ കുഴപ്പങ്ങൾ ഉണ്ടായിക്കൊണ്ടുതന്നെ ഇരിക്കുന്നു ഇതിനു കാരണമെന്താണെന്നു അന്വേഷിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. പാഠ്യപുസ്തകപ്രശ്നം ഇന്നുപുതിയതായിട്ടുള്ളതല്ല. ഇവിടെ മാത്രവുമല്ല. എവിടേയെങ്കിലും ഇതിനു തൃപ്തികരമായ ഒരു പരിഹാരം കണ്ടുപിടിച്ചതായി അറിവില്ല. ഒരു കാൎയ്യമാണു ഇതിൽ വിഷമമായി തീൎന്നിട്ടുള്ളതും. ഇതു ഗ്രന്ഥകാരന്മാരുടേയും പ്രസാധകന്മാരുടേയു തിക്കും തിരക്കും ശുപാൎശയും മത്സരവുമാണ്. ഗ്രന്ഥങ്ങളും സംഖ്യയില്ലാത്തവണ്ണം ഉത്ഭവിക്കുന്നുണ്ടു്. അവയിൽ നല്ലതും അപ്രകാരമല്ലാത്തവയും ഉണ്ടായിരിക്കും. അവരവരുടെ ഗ്രന്ഥങ്ങൾ പാഠ്യപുസ്തകങ്ങളായി സ്വീകരിപ്പിക്കുവാൻ അവർ ഭഗീരഥപ്രയത്നം ചെയ്യാതിരിക്കുന്നില്ല. ഇതു സഹജവുമാണല്ലോ. സ്വീകരിച്ചില്ലെങ്കിൽ പരാതിയുമുണ്ടാവും. എന്നാൽ കമ്മിററി അംഗങ്ങൾ എല്ലാം ഒരുപോലെയുള്ളവരായി എന്നു വരുന്നതല്ലല്ലോ. ഇതിനുപുറമേ ഈ വിഷയത്തിലും ഇന്നു വൎഗ്ഗീയപ്രാതിനിധ്യവുംകൂടി നോക്കേണ്ടതായി വന്നിട്ടുണ്ടു്. അതുകൊണ്ടു കമ്മിററിക്കാൎക്കു കരയ്ക്കും വള്ളത്തിലും പാടില്ലെന്നാണു വന്നിരിക്കുന്നതു്. ഏതെങ്കിലും കമ്മിററിക്കാൎക്കു ഒരുവിധം അവരുടെ കൃത്യം നിൎവ്വഹിക്കാതെ തരമില്ലല്ലോ. ഈ ഘട്ടത്തിൽനിന്നും ഒഴിയാനായിരിക്കും ഇപ്പോൾ ഗവൎമ്മേണ്ടിൽനിന്നും മറെറാരുപായം അവലംബിക്കാൻ പോകുന്നതു്. പാഠ്യപുസ്തകങ്ങളെല്ലാംതന്നെ പ്രതിഫലം കൊടുത്തു വിദഗ്ദ്ധന്മാരെക്കൊണ്ടു എഴുതിച്ചു ഗവൎമ്മേണ്ടിൽ നിന്നും തന്നെ പ്രസിദ്ധീകരിക്കുന്നമെന്നുള്ളതാണ് ഈ പുതിയ വ്യതിയാനം. ഇതു പക്ഷെ ഇപ്പോളുള്ള കുഴപ്പങ്ങളിൽ ചിലതിനെ പരിഹരിച്ചേക്കാമെന്നാണു തോന്നുന്നതു്.

എന്നാൽ ഇവിടേയും വിഷമതകൾ ഇല്ലാതില്ല. ഗ്രന്ഥകാരന്മാരെ തിരഞ്ഞെടുക്കുന്ന വിഷയത്തിലും മററും പിശകുകൾ വന്നേക്കാനിട

യുണ്ട്. തിക്കും തിരക്കും ഇവിടെയും കുറയുകയില്ല. പാഠ്യപുസ്തകങ്ങൾ എഴുതുന്നതിനുള്ള യോഗ്യതയുള്ളവർ കുറഞ്ഞും അപേക്ഷകന്മാർ കണക്കില്ലാതെയും ഉണ്ടായിരിക്കും. പുസ്തകങ്ങൾ തിരഞ്ഞെടുക്കുന്ന വിഷയത്തിൽ നേരിടുന്ന ദുർഘടങ്ങൾ ഈ വിഷയത്തിലും ഉണ്ടാവും. ഇതിലേക്ക വേണ്ടതു സാഹിത്യകാരന്മാരും കവികളും അല്ലല്ലൊ. ലോകജ്ഞാന, ഭാഷാജ്ഞാനം ശുദ്ധമായ വാക്‌സരണി, ചിന്താവൈഭവം, വിവേചനശീലം, ആശയങ്ങളിൽ അധുനാതനത്വം മുതലായ പലഗുണങ്ങളും ഇവർക്കുണ്ടായിരിക്കേണ്ടത്യാവശ്യമാണ്. ഇതിനു പുറമേ ഓരോ ക്ലാസുകളിലേയും (സ്റ്റാൻഡാർഡ്) പ്രാപ്യമായ ജ്ഞാനസീമയെക്കുറിച്ചും നിശ്ചയമുണ്ടായിരിക്കണം ഇങ്ങനെയുള്ളവരെ തിരഞ്ഞെടുക്കുന്നതിൽ അസാമാന്യമായ വിഷമത നേരിടുമെന്നുള്ളതിനും സംശയമില്ല ഇങ്ങനെ ഒരുവിധം തിരഞ്ഞെടുത്താലും ഇവരെഴുതി ഉണ്ടാക്കുന്ന പുസ്തകങ്ങൾ തോതനുസരിച്ചുള്ളവയാണോ എന്നു പരിശോധിക്കേണ്ടതായും അല്ലെങ്കിൽ ഉപേക്ഷിക്കേണ്ടതായും വരും. ഇതിനും ഒരു കമ്മിററി ആവശ്യമായി വരുന്നു. ഇങ്ങനെയായാൽ പഴയ സ്ഥാനത്തുതന്നെ പിന്നേയും കാര്യങ്ങൾ വന്നുചേരുന്നു. പക്ഷേ അധികം പുസ്തകങ്ങൾ പരിശോധിക്കേണ്ടതായി വരികയില്ല എന്നൊരു ഗുണം ഉണ്ട്.

ഇതിനു പുറമേ ഈ ഏർപ്പാട് ഭാഷാസാഹിത്യത്തിന്റെ വളർച്ചയെ സാരമായവിധത്തിൽ ബാധിക്കയില്ലയോ എന്നും സംശയം ഉണ്ട്. നമ്മുടെ നാട്ടിൽ സാഹിത്യപോഷണത്തിനു മാത്രം വേണ്ടി സാഹിത്യഗ്രന്ഥങ്ങൾ നിർമ്മിക്കുന്നവരുടെ സംഖ്യ കൈവിരലിന്മേൽ എണ്ണപ്പെടാവുന്നതാണ്. അതുതന്നെ സംശയവുമാണ്. ആദായേച്ഛയോ മറുവിധ പ്രോത്സാഹനമോ ആണ് ഈ വിഷയത്തിൽ കൂടുതൽ പ്രേരകശക്തികളായിരിക്കുന്നതു്. ഇപ്പോൾ ഗവമെമ്മണ്ടിൽനിന്നും ഈ വിഷയത്തിൽ നൽകിവരുന്ന പ്രോത്സാഹനത്തെ പിൻവലിക്കുന്നതായാൽ അതു് ഭാഷാസാഹിത്യത്തിന്റെ വളർച്ചയ്ക്കും പോഷണത്തിന്നും ഒരു വലിയ പ്രതിബന്ധമായി തീരുന്നതാണ്. സംശയഗ്രസ്തമായ ഒരു ദോഷനിവാരണത്തിനായി അവിതർക്കിതമായ ഒരു ദോഷഫലത്തെ വരിക്കുന്നതു് ഒട്ടും ആശാസ്യമായിരിക്കയില്ലല്ലോ. ഇന്നു പലവിധത്തിലും വർദ്ധമാനമായിരിക്കുന്ന ഭാഷാസാഹിത്യത്തിനു അതൊരു മാർഗ്ഗതടസ്സമായി വന്നേക്കാം. പ്രസിദ്ധീകരണശാലകൾക്കും ഇതുനിമിത്തം പ്രോത്സാഹനം കുറയുകയും നഷ്ടം വർദ്ധിക്കുകയും ചെയ്യുന്നതാണ്. ഇതെല്ലാം ഇരിക്കട്ടെ; ഇപ്പോഴുള്ള കുഴപ്പങ്ങളെ ഈ ഏർപ്പാടു പരിഹരിക്കുമെങ്കിൽ അതു് സ്വീകാര്യമായിത്തന്നെ ഇരിക്കും.

പാഠ്യപുസ്തകങ്ങൾ പ്രത്യേകിച്ചും, ഭാഷാവിഷയമായിട്ടുള്ളവ—ആണ്ടുതോറും പുതുക്കിയെഴുതേണ്ടതായിട്ടാണ് വരുന്നതു്. ഒരേപുസ്തകം തന്നെ നാലോ അഞ്ചോകൊല്ലം പാഠ്യപുസ്തകമായി വയ്ക്കുന്നതു് അത്ര ന

ല്ല ഏർപ്പാടാണെന്നു വിചാരിക്കാൻ പാടില്ല. ലോകം ജ്ഞാനവിഷയത്തിൽ പ്രതിക്ഷണമെന്നപോലെ മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുമ്പോൾ വിദ്യാർത്ഥികളെ അതിൽ നിന്നും തട്ടത്തു നിറുത്തി ഏറ്റവും പത്താം കൊല്ലം ചർവ്വിതചർവ്വണംചെയ്യിക്കുന്നതു് അനുചിതമാണു്. അവരേയും ലോകത്തോടു കൂടി മുമ്പോട്ടുപോകുന്നതിനു അനുവദിക്കാതിരിക്കുന്നതു് ഒരു വലിയ അപരാധമായിരിക്കും. അതുകൊണ്ടു പാഠപുസ്തകങ്ങൾ ദീർഘകാലത്തേയ്ക്കു നീട്ടാതെ ആണ്ടുതോറും മാറി എഴുതിക്കേണ്ടു ചുമതല ഒഴിക്കാവുന്നതല്ല. അതു നിമിത്തം പ്രതിവർഷം പുതിയ പുതിയ ഗ്രന്ഥസൃഷ്ടിസംഘത്തെ ത്വരപ്പെടുത്തേണ്ടതായി വരുന്നുണ്ടു്. ഇതു് അത്ര എളുപ്പമായിട്ടുള്ള കാര്യമാണെന്നു തോന്നുന്നില്ല. എങ്കിലും കാര്യക്ഷമതയ്ക്കു ഇതു് അത്യാവശ്യമാണുതാനും. പുരോഗമനം ആദ്യമായി വിദ്യാലയത്തിലാണു വേണ്ടതു്.

ഇനി ഒന്നു പറയാനുള്ളതു പാഠ്യപുസ്തകങ്ങളുടെ സ്വഭാവത്തെപ്പററിയാണു്. ഒരു പുസ്തകത്തിലെ പാഠങ്ങൾ തമ്മിലും ഓരോ ക്ലാസ്സിലേയ്ക്കുള്ള പുസ്തകങ്ങൾ തമ്മിലും ക്രമാനുഗതമായ ഒരു യച്ച് അല്ലെങ്കിൽ ജ്ഞാനാഭിവൃദ്ധിയുണ്ടായിരിക്കണം. ഭാഷയിലും വിഷയങ്ങളിലും ഈ തത്വം അനുവർത്തിക്കേണ്ടതത്യാവശ്യമാണു്. അതുകൊണ്ടു ഗ്രന്ഥകാരന്മാർ അന്യോന്യം ആലോചിച്ചും വിമർശനം ചെയ്തും പുസ്തകങ്ങളെ അതാതു ക്ലാസ്സിലെ തോതിനനുസരണമായി നിർമ്മിക്കേണ്ടതാണു്. ഇതു് അല്പം ശ്രമാവഹമായ ഒരു കാര്യമാണെങ്കിലും കാര്യക്ഷമതയ്ക്കത്യാവശ്യമാണു്. വിഷയങ്ങൾ വിദ്യാർത്ഥികളിൽ ജിജ്ഞാസ ജനിപ്പിക്കുന്നതിനും ചിന്തയെ ഉത്തേജിപ്പിക്കുന്നതിനും ഉപയുക്തങ്ങളായിട്ടുള്ളവയായിരിക്കണം. ബുദ്ധിവ്യാപാരം അല്പമെങ്കിലും കൂടാതെ ഗ്രഹിക്കത്തക്കവയായിരുന്നുകൂട.

ഗവർമ്മേണ്ടിൽനിന്നും പുസ്തകവ്യാപാരത്തിൽ പ്രവേശിക്കുന്നതും ആശാസ്യമാണെന്നു തോന്നുന്നില്ല. വ്യാപാരാഭിവൃദ്ധിക്കു് "അപാവൃതദ്വാര"മാണു പററിയ നയം. സർവ്വകലാശാലകളിലും മററും ആണ്ടുതോറും പുസ്തകങ്ങൾ മാറുന്നതു വിദ്യാർത്ഥികളും ലോകജ്ഞാനത്തിന്റെ പുരോഗമനത്തോടൊപ്പം സഹചരിക്കണമെന്നുദ്ദേശിച്ചിട്ടാണു്. മററു വിദ്യാലയങ്ങളിൽ ഈ തത്വം വിസ്മരിക്കുന്നതു യഥാർത്ഥപുരോഗമനത്തെ അവഗണിക്കതന്നെയാണു്. ഇക്കാലത്തു നല്ല എഴുത്തുകാർ ധാരാളം ഉണ്ടു്. അവർ സ്വയമേവ എഴുതുന്ന പുസ്തകങ്ങൾക്കു് ആദായത്തിനുമാത്രം വേണ്ടി എഴുതുന്നവയെക്കാൾ മെച്ചംകൂടും. തീർച്ചതന്നെ. അവരെ കൂലിപ്പണിയിൽ വ്യാപരിക്കാൻ നിർബന്ധിക്കുമ്പോൾ വ്യാപാരഫലവും അത്രയ്ക്കു മോശമായിരിക്കും. പ്രായേണ പാഠ്യപുസ്തകങ്ങൾക്കു മാത്രമായി എഴുതപ്പെടുന്ന സാഹിത്യഗ്രന്ഥങ്ങൾക്കു ഗുണവിലയും കുറഞ്ഞുതന്നെ ഇരിക്കും.

പാഠ്യപുസ്തകങ്ങളിലും ക്രമപ്രവൃദ്ധമായ ലോകജ്ഞാനം പ്രതിഫലിച്ചിരിക്കേണ്ടത് ആവശ്യമാണ്. പുസ്തകങ്ങൾ വഴിക്ക വിദ്യാർത്ഥികളിലും ആ ജ്ഞാനം പ്രതിഫലിച്ചിരിക്കണം. പ്രായേണ വിദ്യാലയങ്ങൾ ജ്ഞാനവിഷയത്തിൽ ലോകത്തേക്കാൾ മുന്നിലാണ നില്ക്കേണ്ടതു്. ഇല്ലെങ്കിലും പാർശ്വാപാർശ്വമായിട്ടെങ്കിലും ഇരിക്കണം. ഇവ പിന്നോക്കം നിൽക്കുന്നതു് ഒരു വിധത്തിലെങ്കിലും അഭിലഷണീയമല്ല. അതുകൊണ്ടു് ഓരോ ക്ലാസ്സിലും ഒരു പുസ്തകംതന്നെ വളരെക്കാലം പഠിപ്പിക്കുക എന്നുള്ള ഏർപ്പാടു് ഒട്ടും ഉചിതമല്ല. പ്രതിദിനമെന്നപോലെ വിദ്യാഭ്യാസത്തിൻെറ ആദർശവും രീതിയും മാറിമാറി വന്നുകൊണ്ടിരിക്കുന്നു. ശിശുമനശ്ശാസ്ത്രവും ഇന്നു നമ്മുടെ ഗൗരവമായ ശ്രദ്ധയ്ക്കു വിഷയീഭവിച്ചിരിക്കയാണ്. അതിൻെറ തത്വങ്ങളെ വിസ്മരിച്ചു ശിശുവിൻെറ മനസ്സിനെ സ്വച്ഛന്ദം വിഹരിക്കാൻ അനുവദിക്കാതെ ഏതെങ്കിലും വിധത്തിൽ തടയുന്നതു യുക്തമല്ല. പാഠ്യപുസ്തകങ്ങളും പാഠങ്ങളും ആണ്ടുതോറും മാറുകതന്നെ വേണം. എഴുതിയാലും എഴുതിക്കയായാലും തരക്കേടില്ലെന്നാണ തോന്നുന്നതു്. "സാമാന്യ" പാഠ്യപുസ്തകങ്ങളും "പ്രത്യേക" പാഠ്യപുസ്തകങ്ങളെപ്പോലെ എഴുതിക്കാനാണ നിശ്ചയിച്ചിരിക്കുന്നതെന്നറിയുന്നു. മേൽപറഞ്ഞ ആക്ഷേപങ്ങൾ ഇവയേയും സംബന്ധിക്കും. ഒരാളുടെ വാക്സരണിയിൽതന്നെ വിദ്യാർത്ഥികളെ ദീർഘകാലം പരിശീലിപ്പിക്കുന്നതിലുള്ള അനൗചിത്യത്തെപ്പററി വിശേഷിച്ചു് ഒന്നും പറയണമെന്നില്ലല്ലോ. പല ഭാഷാരീതികളും വായിച്ചു വിദ്യാർത്ഥികൾക്കു നല്ലതെന്നു തോന്നുന്നതിനെ വരിക്കാൻ സൗകര്യം നൽകേണ്ടതാണല്ലോ. നിശ്ചലതയല്ല, പുരോഗമനമാണ് ഇന്നു ലോകത്തിൻെറ ലക്ഷ്യം. വിദ്യാലയം ലോകത്തിൻെറ പ്രവേശനദ്വാരമായി കരുതേണ്ടതുകൊണ്ടു് അവിടെ വേണം ഈ ചലനശക്തി ആരംഭിക്കുവാൻ. ഇവിടെ പുസ്തകങ്ങൾ മാത്രമല്ല ആദർശങ്ങളും ആശയങ്ങളും വീക്ഷണകോണങ്ങളും രീതികളും പ്രതിക്ഷണം നവീകരിക്കേണ്ടതാണ്. പാഠ്യപുസ്തകങ്ങളെ പററി ഞങ്ങൾക്കു പറയാനുള്ളതു സംക്ഷേപമായി പറഞ്ഞേക്കാം.

(1) ഭാഷാപാഠ്യപുസ്തകങ്ങൾ രണ്ടുതരവും പ്രതിവർഷം പുതുക്കേണ്ടതാവശ്യമാണ്.

(2) പാഠങ്ങൾ ആദ്യം മുതൽ അവസാനം വരെ ക്രമമാനുഗതങ്ങളായിരിക്കണം.

(3) ബുദ്ധിസംസ്കാരത്തെ സാധിക്കുന്നതും ബാധിക്കുന്നതും ഭാഷാപുസ്തകങ്ങളായതുകൊണ്ടു് അവയുടെ നിർമ്മാണത്തിൽ താഴെ പറയുന്ന ഭാഗങ്ങൾ ശ്രദ്ധേയങ്ങളാണ്. അവ ജ്ഞാനവിഷയത്തിലും, ആശയങ്ങള

ലും, രീതിയിലും, ഭാഷയിലും അദ്വിതന്നങ്ങളായിരിക്കണം. ജിജ്ഞാസയും ചിന്തയും, സൗകര്യം കൊടുക്കണം. വർഗ്ഗീയമോ മതപരമോ ആയ വിഷയങ്ങൾ വജ്ജിക്കണം. ഭാഷയ്ക്കു ശുദ്ധിയുണ്ടായിരിക്കണം.

(4) ഓരോ ക്ലാസ്സുകളിലേയും പുസ്തകം പടാൽപടം ഉയന്നിരിക്കണം.

(5) പാണ്ഡിത്യമല്ല, ഗ്രന്ഥകാരന്മാക്കു ലോകജ്ഞാനവും, ഭാഷാജ്ഞാനവും, ശിശുമനശ്ശാസ്ത്രജ്ഞാനവും ആണു പ്രധാനമായി വേണ്ടതു്. വിദ്യാഭ്യാസവിഷയത്തിൽ പരിചയവും വേണം.

(6) ഉത്തമ ഗ്രന്ഥകാരന്മാരേയും പ്രസാധകന്മാരേയും പ്രോത്സാഹിപ്പിക്കണം.

(7) വളന്നുവരുന്ന ഭാഷയുടേയും സാഹിത്യത്തിന്റെയും അഭിവൃദ്ധിയെ തടയത്തക്ക യാതൊരേപ്പാടും വരിക്കരുതു്.

(8) വ്യാപാരത്തിന്റെ അനർഗ്ഗളഗതിയെ തടയരുതു്.

(9) എഴുതപ്പെടുന്ന പുസ്തകങ്ങളെ കൂലംകഷമായി പരിശോധിക്കേണ്ടതാവശ്യമാണു്.

(10) നവീനവിദ്യാഭ്യാസരീതിയുടെ വിവിധവശങ്ങളേയും പ്രതിനിധീകരിക്കത്തക്കവണ്ണം പുസ്തകങ്ങൾ നിമ്മിക്കണം.

ഇതൊന്നും സാധിക്കാത്തപക്ഷം നല്ല സാഹിത്യഗ്രന്ഥങ്ങളെ തിരഞ്ഞെടുക്കുകയാണുത്തമമായിട്ടുള്ളതു്. കമ്മിററിയെ തിരഞ്ഞെടുക്കുന്നതിൽ ഉപയോഗിക്കുന്ന വിവേകവും ഔചിത്യവും ഒട്ടും അധികമായിപ്പോയി എന്നു വരികയില്ല.



# അദ്ധ്യാപകരും രക്ഷാകത്താക്കളും

(മാത്യു. എം. കുഴവേലി.)

വിദ്യാഭ്യാസത്തിന്റെ ഉദ്ദേശം കുട്ടികളുടെ ഭാവിജീവിതം വിജയപൂണ്ണമാക്കുന്നതിനു സഹായിക്കയാണല്ലോ. ഈ ഉദ്ദേശസാദ്ധ്യത്തിനാണു മാതാപിതാക്കന്മാരും രക്ഷാകത്താക്കളും കുട്ടികളെ വിദ്യാലയങ്ങളിലയയ്ക്കുന്നതു്. അദ്ധ്യാപകന്മാർ വിദ്യാലയങ്ങളിൽ പഠിപ്പിക്കുന്നതു് ഇതിനെത്തന്നെ ലാക്കാക്കിയാണു്. ഇപ്രകാരം ഒരേ ലക്ഷ്യത്തെ ലാക്കാക്കി പ്രവത്തിക്കുന്ന രണ്ടു കൂട്ടരും—അദ്ധ്യാപകന്മാരും രക്ഷാകത്താക്കളും—പരസ്പരം അ

നഭാവത്തോടും സഹകരണത്തോടുംകൂടെ പ്രവത്തിച്ചാൽ ഉദ്ദേശസിദ്ധിക്ക് എളുപ്പമുണ്ടെന്നുള്ളതിനു സന്ദേഹമില്ല. എന്നാൽ അദ്ധ്യാപകന്മാരും രക്ഷാകത്താക്കളും തമ്മിലുള്ള ഏകയോഗമായ പരിശ്രമത്തിനു നാം വേണ്ടത്ര പ്രാധാന്യം സാധാരണ കല്പിക്കുന്നില്ല. ഇതുമൂലമുണ്ടാകുന്ന ഭവിഷ്യത്തുകളെപ്പററി നാം അധികം ചിന്തിക്കാറുമില്ല.

അദ്ധ്യാപകന്മാരും രക്ഷാകത്താക്കളുമായി സ്ഥായിയായ ബന്ധം ഏപ്പെടുത്തുന്നതിനും, അവരുടെ പൊതുവായ ഉദ്ദേശസിദ്ധിയെ ലാക്കാക്കി പ്രവത്തിക്കുന്നതിനും, വ്യവസ്ഥാപിതവും, സുഘടിതവുമായ മാർഗങ്ങൾ കണ്ടുപിടിച്ചു നടപ്പിൽ വരുത്തുന്നതു വളരെ പ്രയോജനകരമായിരിക്കും. നമ്മുടെ നാട്ടിലെ സ്കൂളുകളെ സംബന്ധിച്ചിടത്തോളം ഇതു് അത്യാവശ്യമായ ഒരു കായ്യവുമാണു്.

നമ്മുടെ കുട്ടികളുടെ രക്ഷാകത്താക്കന്മാരിലധികഭാഗവും ആധുനികവിദ്യാഭ്യാസരീതിയനുസരിച്ചു വിദ്യാഭ്യാസം കഴിഞ്ഞിട്ടുള്ളവരല്ല. അവരുടെ പഴയ രീതികളും, സമ്പ്രദായങ്ങളും, മാമൂലുകളും ഒക്കെയാണു് അവക്കു കൂടുതൽ ഇഷ്ടകരമായിട്ടുള്ളതു്. എഴുത്തുകളരിയിലെ ആശാന്മാരുടെ വിനയനരീതികളും, ഉരുവിടുന്ന സമ്പ്രദായങ്ങളും മററുമൊക്കെയാണു പലക്കും ഇന്നും ഉത്തമമായി തോന്നുന്നതു്. ആധുനികവിദ്യാഭ്യാസരീതികളും ബാലമനശ്ശാസ്ത്രതത്വങ്ങളും, അദ്ധ്യയനമുറകളും, എല്ലാം അവരിൽ പലരുടേയും അഭിപ്രായത്തിൽ തീരെ മോശമാണു്. പഴയ ആദശ്ങ്ങളനുസരിച്ചു വിദ്യാഭ്യാസം നിവ്വഹിച്ചിട്ടുള്ള രക്ഷാകത്താക്കൾ ഈ അഭിപ്രായക്കാരായിരിക്കുന്നതിൽ അവരെ കുററപ്പെടുത്താനുമില്ല. അതുകൊണ്ടു് ഇക്കാലത്തെ അദ്ധ്യാപകന്മാരോടും, അദ്ധ്യയനരീതികളോടും അവക്കു് അനുഭാവവും, മതിപ്പും ഉണ്ടാകണമെങ്കിൽ അവയുമായി പരിചയപ്പെടണം. അവയുടെ ഗുണാഗുണങ്ങൾ മനസ്സിലാക്കുന്നതിനുള്ള സന്ദർഭങ്ങൾ അവക്കു നൽകണം. എന്നാൽ മാത്രമെ രക്ഷാകത്താക്കളുടെ അനുകമ്പയും സഹകരണവും നമുക്കു വേണ്ടതു ലഭിക്കുകയുള്ളു.

മാനസികവും, കായികവും, സന്മാർഗികവും ആയ വിദ്യാഭ്യാസോദ്ദേശ്യങ്ങൾ പൂർണ്ണമായി സാധിക്കണമെങ്കിൽ കുട്ടികളുടെ മുഴുവൻ സമയവും അദ്ധ്യാപകന്മാരുടെ നിയന്ത്രണത്തിനു വിധേയമായിരിക്കേണ്ടതു് അത്യാവശ്യമാണു്. റസിഡൻഷ്യൽസ്കൂളുകളുടെ ഉദ്ദേശവും ഇതുതന്നെയാകുന്നു. എന്നാൽ നമ്മുടെ സാധാരണപാഠശാലകളിൽ കുട്ടികളെ നാലഞ്ചുമണിക്കൂർ സമയത്തേയ്ക്കുമാത്രമെ അദ്ധ്യാപകന്മാരുടെ നിയന്ത്രണത്തിനു വിധേയമായി ലഭിക്കുന്നുള്ളു. നമ്മുടെ കുട്ടികളുടെ ജീവിതത്തിൻെറ ഭൂരിഭാഗവും മാതാപിതാക്കന്മാരുടെ സംരക്ഷണയിലാണു കഴിഞ്ഞുകൂടുന്നതു്. എങ്കിലും വിദ്യാഭ്യാസത്തെ സംബന്ധിച്ചുള്ള പൂർണ്ണമായ ചുമതല അദ്ധ്യാപക

ൻെറ തലയിലുമാണ്. കുട്ടികഠം എന്തെങ്കിലും അനൎത്ഥം പ്രവൎത്തിച്ചാൽ നിന്നെ ഇതാണോ പള്ളിക്കൂടത്തിൽ പഠിപ്പിച്ചുവിട്ടതു്?' എന്നാണ് അ വരോടു സാധാരണ രക്ഷാകൎത്താക്കന്മാർ ചോദിക്കാറുള്ളതു്. പള്ളിക്കൂ ടത്തിലെ അദ്ധ്യയനസമയത്തു കുട്ടികഠം വാസ്തവത്തിൽ ഒരു കൃത്രിമമായ അ ന്തരീക്ഷത്തിലാണു സ്ഥിതിചെയ്യുന്നതു്. പത്തുമണിമുതൽ നാലുമണിവ രെയുള്ള സമയത്തിനിടയ്ക്കു ഭാഷ, കണക്ക് എന്നിങ്ങനെ പല വിഷയ ങ്ങഠം പഠിപ്പിക്കുവാനുണ്ടാകും. അതുകഴിഞ്ഞു യഥാൎത്ഥമായ സ്വഭാവ രൂപീകരണത്തിനുള്ള സൌകൎയ്യങ്ങളും, മാൎഗ്ഗങ്ങളും വളരെ കുറവാണ്. ഈ വക കാൎയ്യങ്ങഠം സാധിക്കണമെങ്കിൽ അദ്ധ്യാപകാദൎശങ്ങഠം രക്ഷാക ൎത്താക്കന്മാർകൂടി സ്വീകരിച്ചു കഴിയു. ചുരുക്കിപ്പറഞ്ഞാൽ കുട്ടികളുടെ ഗൃഹ ങ്ങഠം അവരുടെ വിദ്യാശാലകളുടെ ഒരു വിഭാഗമായും, അവരുടെ രക്ഷാക ൎത്താക്കഠം അദ്ധ്യാപകന്മാരുടെ സഹായികളായും, തീൎന്നെങ്കിൽ മാത്രമെ യ ഥാൎത്ഥമായ വിദ്യാഭ്യാസോദ്ദേശങ്ങഠം കുറെയെങ്കിലും സാധിക്കയുള്ളൂ.

ഓരോ കുട്ടിയുടേയും പ്രാഥമികവിദ്യാലയം വാസ്തവത്തിൽ അവര വരുടെ ഗൃഹങ്ങഠംതന്നെയാണെന്നും, രക്ഷാകൎത്താക്കഠം അവരുടെ പ്രഥമാ ദ്ധ്യാപകൻമാരാണെന്നുമുള്ള സംഗതി നാം വിസ്മരിക്കരുതു്. മാതാപിതാ ക്കന്മാർ ഗൃഹങ്ങളിൽവച്ചു് ആരംഭിച്ച വിദ്യാഭ്യാസത്തെ തുടൎന്നുകൊണ്ടു പോവുക മാത്രമാണു പള്ളിക്കൂടത്തിൽ അദ്ധ്യാപകൻമാർ ചെയ്യുന്നതു്. ഇതിൽനിന്നും ഗൃഹവും, വിദ്യാലയവും, മാതാപിതാക്കന്മാരും അദ്ധ്യാപക ന്മാരും, തമ്മിലുള്ള അഭേദ്യമായ ബന്ധവും, ആദൎശസാരൂപ്യവും എത്രമാ ത്രമെന്നു് അനുമാനിക്കാമല്ലൊ.

നമ്മുടെ അദ്ധ്യാപകൻമാൎക്കു വിദ്യാൎത്ഥികളുടെ രക്ഷാകൎത്താക്കളുമാ യി അവശ്യവും അൎഹവുമായ ഒരുബന്ധം സ്ഥാപിക്കുന്നതിനു വളരെയധികം പ്രതിബന്ധങ്ങഠം ഉണ്ടു്. സാധാരണ രക്ഷാകൎത്താക്കന്മാരുടെ അജ്ഞത യും, പരിഷ്കാരക്കുറവും, അദ്ധ്യാപകന്മാരുടെ ദയനീയമായ സാമ്പത്തിക സ്ഥിതിയും, പ്രതികൂലസാഹചൎയ്യങ്ങളും, ഇവർ തമ്മിലുള്ള ബന്ധത്തിനു വിഘാതങ്ങളായിതീൎന്നിരിക്കുന്നു.

നമ്മുടെ പള്ളിക്കൂടങ്ങളിലെ അദ്ധ്യാപനസമ്പ്രദായങ്ങളെപ്പററി രക്ഷാകൎത്താക്കന്മാൎക്കു സാമാന്യമായി മതിപ്പും ബഹുമാനവും കുറവാണ്. നവീനാദ്ധ്യാപനരീതികളും, ശാസ്ത്രീയമായ പ്രബോധനമാൎഗ്ഗങ്ങളും പല ര ക്ഷാകൎത്താക്കന്മാരുടേയും ദൃഷ്ടികളിൽ വെറും അബദ്ധങ്ങളാണ്. കുട്ടികഠം ക്രമമായി എല്ലാദിവസവും ക്ലാസ്സിൽ ഹാജരാകേണ്ടതിൻെറ പ്രാധാന്യം അ ധികം രക്ഷാകൎത്താക്കന്മാരും ശരിയായി മനസ്സിലാക്കുന്നില്ല. വീട്ടിൽ ഭാൎയ്യ യ്ക്കും ഇളയ കുട്ടികഠംക്കും അല്പം ഒരാശ്വാസം ലഭിക്കുന്നതിനായിട്ടുകൂടെയാ ണു ചില രക്ഷാകൎത്താക്കന്മാർ കുട്ടികളെ സ്ക്കൂളിലേക്കയക്കുന്നതു്. കൊ

ച്ചുകുട്ടികൾ വീട്ടിൽ ഇരുന്നു ശണ്ഠയുണ്ടാക്കി മാതാപിതാക്കന്മാരുടെ ജോലിക്കു തടസ്സമുണ്ടാക്കാതെയിരിക്കുന്നതിനു നമ്മുടെ പ്രൈമറിസ്ക്കൂളുകൾ കുറെയെല്ലാം ഉപയോഗപ്പെട്ടുന്നുണ്ടെന്നുള്ളതു വാസ്തവംതന്നെ.

വീട്ടിലെ നിസ്സാരമായ ചില കാൎയ്യങ്ങൾക്കുപോലും കുട്ടികളെ പള്ളിക്കൂടത്തിൽ അയക്കാതിരിക്കുകയെന്നുള്ളതും വിശിഷ്യാ നാട്ടിൻപുറങ്ങളിലെ ഒരു പതിവാണ്. അവധിക്കുടാതെ കുട്ടി ഹാജരാകാതിരിക്കുന്നതിന് അദ്ധ്യാപകൻ കയൎത്താൽ പല രക്ഷാകർത്താക്കൾക്കും അതു് ഇഷ്ടമല്ല. വീട്ടിലുണ്ടാകുന്ന അടിയന്തിരങ്ങൾ, അടുത്തുള്ള പള്ളിയിലേയൊ അമ്പലത്തിലേയൊ ഉത്സവങ്ങൾ, മാതാപിതാക്കന്മാരുടെ ചില യാത്രകൾ എന്നിങ്ങനെ പല കാരണങ്ങൾ കുട്ടികളുടെ ഹാജർ മുടങ്ങുന്നതിനു കാരണമാകുന്നു. സ്ക്കൂളിൽ പഠിക്കുന്ന കുട്ടി മാതാപിതാക്കന്മാരുടെ മൂത്ത കുട്ടിക്കൂടെയാണെങ്കിൽ അതിനു ഹാജർ മുടക്കത്തിനു വേറെയും പല കാരണങ്ങൾ കൂടെയുണ്ടാകാം. അമ്മയുടെ ദീനം, പ്രസവം, കൊച്ചുകുട്ടികളുടെ സുഖമില്ലായ്മ എന്നിവയെല്ലാം സാധാരണയായി മൂത്ത കുട്ടികളെ സ്ക്കൂളിൽ അയക്കാതിരിക്കുന്നതിനു പ്രേരകങ്ങളാണ്.

പള്ളിക്കൂടങ്ങളിലെ കായികവിനോദങ്ങളും, കളികളും, സ്കൌട്ടിംഗ് ആദിയായവയും, എല്ലാം പല രക്ഷാകർത്താക്കൾക്കും അനിഷ്ടകരമായ സംഗതികളാണ്. മിഡിൽസ്ക്കൂളുകളിലും ഹൈസ്ക്കൂളുകളിലും മററും ഫുട്ട്ബാൾ കളിക്കാൻ കുട്ടികളെ അദ്ധ്യാപകന്മാർ പ്രേരിപ്പിക്കുമ്പോൾ ചില രക്ഷാകർത്താക്കൾ പന്തുകളിച്ചുപോകരുതെന്നു് അവരെ ഗൌരവമായി അനുശാസിക്കുന്നു. ക്ലാസ്സിൽ പഠിപ്പിക്കുന്ന വിഷയങ്ങളിൽ കൂടുതൽ പരിശീലനം ലഭിക്കുന്നതിനു വേണ്ടി സ്ക്കൂളിൽനിന്നു് ഗൃഹപാഠങ്ങൾ കൊടുക്കുമ്പോൾ, അവ ചെയ്യുന്നതിനുള്ള സൌകൎയ്യങ്ങൾ പല രക്ഷാകർത്താക്കളും കൊടുക്കാതെയിരിക്കുന്നു. ഇപ്രകാരം സ്ക്കൂളും അദ്ധ്യാപകന്മാരും, രക്ഷാകർത്താക്കളും ഗൃഹവും ഭിന്നമായ ആദർശങ്ങളോടുകൂടി പ്രവൎത്തിച്ചാൽ വിദ്യാഭ്യാസംകൊണ്ടു ഉദ്ദേശിക്കുന്നഫലം നിശ്ചയമായും ലഭിക്കുകയില്ല. രണ്ടുപേർ ഒരുവള്ളത്തിൽകയറി അമരത്തും തലയ്ക്കലും പരസ്പരം തിരിഞ്ഞിരുന്നു തുഴഞ്ഞാൽ ഫലമെന്തായിരിക്കും? അതുപോലെ ഗുരുക്കന്മാരും മാതാപിതാക്കന്മാരും ഭിന്നമാൎഗ്ഗങ്ങളലൂടെ പ്രവൎത്തിച്ചാൽ വിദ്യാഭ്യാസംകൊണ്ടു ഉദ്ദേശിക്കുന്ന പ്രാപ്യസ്ഥാനത്തു് എത്തുകയില്ല. അതിനാൽ വിദ്യാഭ്യാസോദ്ദേശം കുറെയെങ്കിലും സാധിതപ്രായമായിത്തീരണമെങ്കിൽ—വിദ്യാലയത്തിലെ അദ്ധ്യാപനം ഉപയോഗപ്രദമായിത്തീരണമെങ്കിൽ—അദ്ധ്യാപകന്റെ പ്രബോധനശ്രമങ്ങൾ ഫലവത്തായിത്തീരണമെങ്കിൽ—മനുഷ്യജീവിതത്തിലെ അതിപ്രധാനമായ ബാല്യഘട്ടം വിജയകരമായി ഉപയോഗിക്കണമെങ്കിൽ—

ഗൃഹവും സ്കൂളും രക്ഷാകൎത്താവും അദ്ധ്യാപകനും തമ്മിൽ ഏകയോഗമായ സഹകരണവും, ഏകീകൃതമായ ആദൎശങ്ങളും ഉണ്ടായിരിക്കേണ്ടതു പ്രാഥമികവിദ്യാഭ്യാസത്തിന്റെ പ്രഥമവും പ്രധാനവുമായ ആവശ്യം ആകുന്നു.

രക്ഷാകൎത്താക്കന്മാരുടെ സഹകരണത്തിന്റെ അഭാവം മനഃപൂൎവ്വമല്ല. അതു വിദ്യാഭ്യാസത്തെപ്പററി അവൎക്കുള്ള ജ്ഞാനക്കുറവിന്റെ ഫലം മാത്രമാകുന്നു. അതുകൊണ്ട് അദ്ധ്യാപകന്മാർ അവരോട് പരിഭവിക്കാനില്ല. അതിനാൽ അദ്ധ്യാപകന്മാർ കഴിവുള്ളിടത്തോളം രക്ഷാകൎത്താക്കളുമായി സൌഹാൎദ്ദബന്ധം ഏൎപ്പെടുത്തുന്നതിനും, അവരുടെ ആനുകൂല്യവും സഹകരണവും സമ്പാദിക്കുന്നതിനും പരിശ്രമിക്കേണ്ടതാകുന്നു. ഇക്കാൎയ്യത്തിൽ കൂടുതലായി ഹെഡ്മാസ്റ്റരന്മാരുടെ ശ്രദ്ധയാണ് പതിയേണ്ടിയിരിക്കുന്നതു്. രക്ഷാകൎത്താക്കന്മാരെ വിദ്യാലയകാൎയ്യങ്ങളിൽ തല്പരരാക്കുന്നതിനും അവരുമായി അനുസ്യൂതമായ ബന്ധം ഏൎപ്പെടുത്തുന്നതിനും, പ്രഥമാദ്ധ്യാപകൻ എല്ലായ്പോഴും ജാഗരൂകനായിരിക്കണം. സാമാന്യജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസം പ്രചരിച്ചു വരുന്നതോടുകൂടി രക്ഷാകൎത്താക്കന്മാരുമായുള്ള ബന്ധത്തിനുള്ള വൈഷമ്യങ്ങളും കുറഞ്ഞു കുറഞ്ഞാണ് വരുന്നതു്.

ഓരോക്ലാസിലെയും അദ്ധ്യാപകന്മാർ അവരുടെ കീഴിലുള്ള കുട്ടികളുടെ അഭിവൃദ്ധിയേയും, നടത്തയേയും പററി രക്ഷാകൎത്താക്കളെ ഇടയ്ക്കിടയ്ക്ക് അറിയിച്ചുകൊണ്ടിരിക്കുന്നതിനു പ്രഥമാദ്ധ്യാപകൻ സഹായാദ്ധ്യാപകന്മാരെ ചട്ടം കെട്ടുന്നതു കൊള്ളാം. കുട്ടികളെ ആദ്യമായി സ്കൂളിൽ ചേൎക്കുന്ന അവസരം രക്ഷാകൎത്താക്കളുമായി പരിചയപ്പെടുന്നതിനും, അവരുടെ സഹകരണം ഭാവിയിൽ ലഭിക്കുന്നതിനു പ്രേരകമായിത്തീരുന്നതിനും ഉപയുക്തമായവിധത്തിൽ ഉപയോഗിക്കാവുന്നതാണ്. കുട്ടികളെ ആദ്യമായി ചേൎക്കാൻകൊണ്ടുവരുന്നതു രക്ഷാകൎത്താക്കന്മാർ തന്നെയായിരിക്കണമെന്നു നിഷ്കൎഷ വെയ്ക്കുന്നതു നല്ലതാണ്. രക്ഷാകൎത്താക്കന്മാർ ഇടയ്ക്കിടെ സ്കൂളിൽ വരുന്നതിനു ഇടയാകത്തക്ക സന്ദൎഭങ്ങൾ ഉണ്ടാക്കുന്നതുകൊള്ളാം. പ്രാഥമികവിദ്യാലയം കൊച്ചുകുട്ടികളുടെ മാത്രമല്ല പ്രായമായവരുടെ കൂടി ഒരു ആകൎഷണകേന്ദ്രമാക്കിയാൽ നന്നായിരിക്കും. വിദ്യാലയങ്ങളിൽ ഗ്രാമീണോദ്ധാരണപരങ്ങളായ പരിപാടികൾ സ്വീകരിക്കുന്നതു ഗ്രാമത്തിലെ രക്ഷാകൎത്താക്കളേയും ഇതരജനങ്ങളേയും ആകൎഷിക്കുന്നതിനു ഉപയുക്തമായിരിക്കും. പൊതുജനോപകാരപ്രദങ്ങളായ യോഗങ്ങൾ കൂടുക, മഹാരാജാവിന്റെ തിരുനാൾ ആഘോഷിക്കുക, പ്രഹസനങ്ങൾ അഭിനയിക്കുക, സമ്മാനദാനങ്ങൾ നിൎവ്വഹിക്കുക എന്നിങ്ങനെ പലമാൎഗ്ഗങ്ങളിലൂടെ രക്ഷാകൎത്താക്കന്മാരെ സ്കൂളിലേക്കു ആകൎഷിക്കാവുന്നതാണ്.

ആണ്ടിലൊരിക്കൽ എല്ലാരക്ഷാകർത്താക്കന്മാരേയും ക്ഷണിച്ചു വരുത്തി ഒരു യോഗം കൂട്ടുകയും അതിൽ വെച്ചു് കുട്ടികളുടെ വിദ്യാഭ്യാസകാര്യങ്ങൾ പ്രതിപാദിക്കയും ചെയ്യുന്നതു പ്രയോജനകരമായിരിക്കും. സൌകര്യമുള്ളപ്പോൾ രക്ഷാകർത്താക്കളെ സ്ക്കൂളിലെ അദ്ധ്യയനസമ്പ്രദായങ്ങൾ നേരിട്ടു കാണിച്ചു് അവയെപ്പററി അവരോടു സംസാരിക്കുന്നതും നന്നാണു്.

അദ്ധ്യാപകന്മാരുടെ ജീവിതരീതിയും പെരുമാററവും കൊണ്ടു് അവർ ജനങ്ങളുടെ ബഹുമാനവും സ്നേഹവും ആർജ്ജിക്കണം. കുട്ടികളുടെ അഭ്യുന്നതിയിൽ അവർ ബദ്ധോത്സുകരാണെന്നു രക്ഷാകർത്താക്കന്മാർക്കു ബോദ്ധ്യമാകണം. സൌകര്യമുള്ളപ്പോൾ കുട്ടികളുടെ വസതികൾ സന്ദർശിക്കുന്നതും കൊള്ളാം. എന്നാൽ രക്ഷാകർത്താക്കളോടു യാതൊരുവക സഹായങ്ങളോ സമ്മാനങ്ങളോ സ്വന്തം കാര്യത്തിനുവേണ്ടി സ്വീകരിക്കയുമരുതു്. ഇപ്രകാരം രക്ഷാകർത്താക്കന്മാരുടെ സ്നേഹവും ബഹുമാനവും സഹകരണവും സമ്പാദിച്ചാൽ അതു് അദ്ധ്യാപകൻെറ കർത്തവ്യനിർവ്വഹണത്തിനു പ്രത്യേകം സാഹായകമായിരിക്കും.

കുട്ടികളുടെ വിദ്യാഭ്യാസത്തെ സംബന്ധിച്ചു് രക്ഷാകർത്താവിൻെറയും അദ്ധ്യാപകൻെറയും ഉദ്ദേശങ്ങൾ ഏറക്കുറെ ഒന്നുതന്നെയായിരിക്കയാലും, കുട്ടിയുടെ സമയത്തിൽ അധികഭാഗവും രക്ഷാകർത്താവിൻെറ കൂടെത്തന്നെ ചിലവഴിക്കുന്നതിനാലും, അദ്ധ്യാപകനും രക്ഷാകർത്താക്കളുമായുള്ള ബന്ധം വിദ്യാഭ്യാസത്തിൽ സർവ്വപ്രധാനമായ ഒരു കാര്യമാണു്. അതിനാൽ ഇതിലേക്കുവേണ്ടി പരിശ്രമിക്കേണ്ടതു് ഓരോ അദ്ധ്യാപകൻെറയും കർത്തവ്യമാകുന്നു.

## "ഗുരുനാഥൻ"

(പി. വി. കൃഷ്ണവാരിയർ—കോട്ടയ്ക്കൽ)

കേരളത്തിൽ സംസ്കൃതാഭിജ്ഞന്മാരുടെ ഇടയിൽ സാമാന്യേന "ഗുരുനാഥൻ" എന്ന ശബ്ദം ഏതൊരു മാതൃകാഗുരുവിൻെറ പേരിനുള്ള പര്യായമായിട്ടാണു പ്രയോഗിക്കപ്പെട്ടുവരുന്നതു്; ഏതൊരു നാമോച്ചാരണമാണു്, അതുച്ചരിക്കുന്ന ആളുടെ മുഖത്തു പ്രത്യേകമൊരു ഭക്തിപാരവശ്യവും, കേൾക്കുന്നവൎക്കു് എന്തെന്നില്ലാത്തൊരു ബഹുമാനവും ഒരേ സമയത്തുണ്ടാക്കിത്തീൎക്കുന്നതു്; ഏതൊരു മഹാനെയാണു മലയാളികളാകമാനമെന്നല്ല, മറുനാട്ടുകാർപോലും, പ്രാചീനഭാരതത്തിലെ വസിഷ്ഠാദികളുടെ കൂട്ട

ത്തിൽ ഒരു 'കലപതി'യായിക്കരുതി ഭക്തിബഹുമാനപുരസ്സരം പൂജിച്ചു കൊണ്ടിരുന്നതു്, സർവ്വജ്ഞതാമുഖനായ ഏതൊരു മഹാത്മാവിൻെറ രസനാഗ്രത്തിലാണു വാഗ്ദേവി നിത്യവും നൃത്തം ചെയ്തിരുന്നതു്; ബ്രഹ്മതുല്യനായ ആ പുണ്യശ്ലോകൻ പരേതനായ പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മാവവർകളല്ലാതെ മററാരുമല്ലെന്നു വായനക്കാൎക്കുതന്നെ അറിയാമല്ലൊ.

പട്ടാമ്പി തീവണ്ടിയാപ്പീസിൽനിന്നു പശ്ചിമ ഉദ്ദേശം രണ്ടു നാഴിക പടിഞ്ഞാറായി വള്ളുവനാട്ടു താലൂക്കിൽ പെരുമുടിയൂരംശം ഈഞ്ഞയ്യൂർദേശത്താണു പുന്നശ്ശേരിനമ്പിയുടെ ഇല്ലം. അവിടെ 1033-ാമാണ്ടു മിഥുനമാസം 4-ാനു- ബുധനാഴ്ച കൎക്കടകം ലഗ്നത്തിൽ നമ്മുടെ കഥാനായകൻ ജനിച്ചു. ആ ദിവസത്തെ കലിസംഖ്യയ്ക്കു "ശ്രീഹേലിഃ പുണ്യദോന്ത്യേ" എന്നാണു ഗണിതജ്ഞന്മാർ പേരിട്ടിരിക്കുന്നതു്. ഇതുപ്രകാരം ഗ്രഹസ്ഥിതി കണക്കാക്കുമ്പോൾ ബുധനും വ്യാഴവും ഈ ലഗ്നത്തിന്നു സർവ്വാഭീഷ്ടസ്ഥാനത്താണു നില്ക്കുന്നതെന്നു കാണാം. ജ്യോതിഷക്കാരുടെ സഹായമില്ലാതെതന്നെ ഈ കാൎയ്യം പ്രസ്തുതമഹാൻെറ ജീവചരിത്രം കൊണ്ടു സ്പഷ്ടമായിട്ടുമുണ്ടല്ലൊ.

പ്രകൃത ചരിത്രനായകൻെറ പാരമ്പൎയ്യം നോക്കുമ്പോൾ ഇദ്ദേഹം ഒരു മഹാപണ്ഡിതനായതിലത്ഭുതമില്ല. പിതാമഹനായ പുന്നശ്ശേരി ശ്രീധരൻനമ്പി പ്രസിദ്ധപണ്ഡിതനും നല്ലൊരു കവിയുമായിരുന്നു. വിക്രമാദിത്യചരിതം, നീലകണ്ഠസന്ദേശം മുതലായ ചില സംസ്കൃതകൃതികളാണു് ഇദ്ദേഹത്തിൻെറ കവിതകളായിട്ടുള്ളതു്. അച്ഛൻ നാരായണശൎമ്മ അവർകളും അക്കാലത്തെ പ്രസിദ്ധ വിദ്വാന്മാരിൽ ഒരാളായിരുന്നു. കൊച്ചി സംസ്ഥാനത്തു തലപ്പിള്ളി താലൂക്കിലുൾപ്പെട്ട തളിയിലായിരുന്നു അമ്മയുടെ ഇല്ലം. 'ഏഴിക്കര' എന്നു പേർ പറയുന്ന ആ ഇല്ലവും പാണ്ഡിത്യത്തിന്നു പണ്ടേ പേർ കേട്ടതാണു്. നമ്മുടെ കഥാപുരുഷൻെറ അമ്മാവനായ ഏഴിക്കര നാരായണൻമൂസ്സതവർകൾ ജ്യോതിശ്ശാസ്ത്രത്തിൽ അതിവിദഗ്ദ്ധനും, അന്നത്തെ കൊച്ചി രാജാവിൻേറയും മററും പ്രീതിബഹുമാനങ്ങൾക്കു പാത്രീഭവിച്ച പ്രസിദ്ധനുമായിരുന്നു. അദ്ദേഹം, പ്രശ്നമാൎഗ്ഗകൎത്താവിൻെറ പ്രശിഷ്യനും, മൈസൂർ വ്യാഘ്രമെന്നു പറഞ്ഞുവരുന്ന ടിപ്പുസുൽത്താനേപ്പോലും ഭാവിഫലം പറഞ്ഞൊപ്പിച്ചു് അത്ഭുതപ്പെടുത്തിയ മഹാനുമായ മച്ചാട്ടിളയതിൻെറ ശിഷ്യനായിരുന്നു എന്നുകൂടി കേട്ടിട്ടുണ്ടു്. ഇങ്ങനെ അച്ഛൻേറയും അമ്മയുടേയും വംശപാരമ്പൎയ്യം നോക്കുമ്പോൾ പ്രസ്തുത കഥാപുരുഷന്നു് അസാമാന്യമായ ഒരു യോഗ്യത സിദ്ധിക്കുവാൻ തികച്ചും അവകാശമുണ്ടെന്നു കാണാം.

ബാല്യവും വിദ്യാഭ്യാസവും.

ഇദ്ദേഹത്തിന്നഞ്ചുവയസ്സായപ്പോൾ അച്ഛൻ മരിച്ചു. പിന്നെ അമ്മയുടെ രക്ഷയിൽ തന്നെയാണു വളൎന്നിട്ടുള്ളതു്. താൻ അനേകം വ്രതാ

നുഷ്ഠാനങ്ങളും മററനവധി സൽക്കർമ്മങ്ങളും ചെയ്യിട്ടുണ്ടായ ഏകപുത്രന്റെ കാര്യത്തിൽ ആ സാധ്വി അത്യന്തം ശ്രദ്ധ വെച്ചുകൊണ്ടാണിരുന്നിട്ടുള്ളതു്. തനിക്കുണ്ടായിട്ടുള്ള എല്ലാ അഭിവൃദ്ധിക്കും ഏകകാരണം അമ്മയുടെ സഹായവും സദുപദേശവും മാത്രമാണെന്നു് ഇദ്ദേഹം ഇതെഴുതുന്ന ആളോടുതന്നെ പ്രസംഗവശാൽ ഒരിക്കൽ പറയുകയുണ്ടായിട്ടുണ്ട്.

കുലഗുരുവായ ആറങ്ങോട്ടുവാരിയർ അഞ്ചാംവയസ്സിൽ ഉണ്ണിയെ എഴുത്തിനു വെച്ചു. ആ വാരിയരുടേയും പിന്നെ ഒന്നു രണ്ടാളുടേയും അടുക്കലാണു ബാലപാഠങ്ങളെല്ലാം പഠിച്ചതു്. നിലത്തെഴുത്തു്, കൂട്ടിവായന, കണക്കു്, അമരം, വാക്യം, ജ്യാവു്, സിദ്ധരൂപം, ഇതെല്ലാം പണ്ടത്തെ ബാലപാഠത്തിനുള്ള പതിവനുസരിച്ചു കഴിഞ്ഞു. പിന്നെ ചേലൂർ കേരളവർമ്മ ഉണ്ണിത്തിരി എന്ന ഒരു വിദ്വാന്റെ കീഴിലാണു പഠിപ്പുണ്ടായതു്. സംസ്കൃതത്തിൽ കറകളഞ്ഞ വ്യുല്പത്തിയും ജ്യോതിശ്ശാസ്ത്രത്തിൽ നല്ല പാണ്ഡിത്യവുമുണ്ടായിരുന്ന ഈ ഉണ്ണിത്തിരി ഉണ്ണിയെ പഠിപ്പിച്ചതു് ഇല്ലത്തു വെച്ചിട്ടു തന്നെയായിരുന്നു. ജാതകാദേശം, പ്രശ്നമാർഗ്ഗം, ഹോര മുതലായ ഗ്രന്ഥങ്ങൾ പഠിപ്പിച്ചതും ലീലാവതിയിലെ കണക്കുകളും, പഞ്ചബോധത്തിലേയും മററും ക്രിയകളും ചെയ്യാൻ ശീലിപ്പിച്ചതും ഈ ആചാര്യൻ തന്നെ ആയിരുന്നു. തന്റെ ഈ ഗുരുനാഥനെക്കുറിച്ചു് ഇദ്ദേഹത്തിനുണ്ടായിരുന്ന ഭക്തിയും ബഹുമാനവും പിന്നെ പല സന്ദർഭത്തിലും പ്രകാശപ്പിച്ചു കാണുന്നുണ്ട്. ആക്കൂട്ടത്തിൽ "ചമൽക്കാരചിന്താമണി" എന്ന ജ്യോതിശ്ശാസ്ത്രഗ്രന്ഥത്തിന്റെ വ്യാഖ്യാനാരംഭത്തിൽ ചെയ്തിരിക്കുന്ന മംഗളം നോക്കുക:—

"ഗുരും കേരളവർമ്മാണമന്തർന്നിധായ
പ്രസാദേന തസ്യാപ്തവിജ്ഞാനസിദ്ധിഃ
ചമൽക്കാരചിന്താമണിം നീലകണ്ഠഃ
സ്വധീശാണഃകാല്ലേഖിതം സംവിധത്തേ."

ഇതുപോലെ ഇദ്ദേഹത്തിന്റെ കൃതികളായ "ജ്യോതിശ്ശാസ്ത്രസുബോധിനി" എന്ന ഗ്രന്ഥത്തിന്റേയും, പ്രശ്നമാർഗ്ഗ വ്യാഖ്യാനത്തിന്റേയും മററും ആരംഭത്തിൽ ഗുരുവായ ഉണ്ണിത്തിരിയെ പ്രത്യേകം സ്മരിക്കുന്ന മംഗളശ്ലോകങ്ങൾ കാണുന്നുണ്ട്.

1046 മകരം 22-ാനു-യാണു് ഉണ്ണിയുടെ ഉപനയനമുണ്ടായതു്. 1047 എടവം 7-ാനു- സമാവർത്തനവും കഴിഞ്ഞു. അതിനുശേഷം ഉപരിവിദ്യാഭ്യാസത്തിനുള്ള ശ്രമം തുടങ്ങി. ചിററലപ്പള്ളി അപ്പുശാസ്ത്രികളുടെ അടുക്കൽ വ്യാകരണത്തിൽ സന്ധിത്രയംവരെ പഠിച്ചു. പിന്നെ

'പുസ്തകാചാര്യവൽ ഭാഗ്യാ-
ബാഹ്യാശ്ശിഷ്യസ്യ സമ്പദഃ'

എന്നീ പ്രാമാണികവചനമനുസരിച്ചു സ്വഗൃഹംവിട്ടു താമസിച്ചാലേ വിദ്യാഭ്യാസം പൂർത്തിയാക്കുവാൻ സാധിക്കുകയുള്ളൂ എന്ന ബോധത്തോടുകൂടി 1051 ധനു 2-ാനു- തൃപ്പറങ്ങോട്ടു കിഴക്കെപ്പുല്ലത്തു കുഞ്ഞുണ്ണിമൂസ്സതു് എന്ന ശങ്കരൻ മൂസ്സതവർകളുടെ അടുക്കൽചെന്നു പഠിക്കുവാൻ തുടങ്ങി. അദ്ദേഹം വലിയ വയ്യാകരണനും വൈദ്യനുമായിരുന്നതുകൂടാതെ തക്കം അലങ്കാരം മുതലായ ശാസ്ത്രങ്ങളിൽ നല്ല നൈപുണ്യമുള്ള ഒരു മഹാവിദ്വാനുമായിരുന്നു. സാധാരണക്കാക്കു നാലഞ്ചുകൊല്ലംകൊണ്ടുമാത്രം സാധിക്കാവുന്ന കൌമുദീപാഠം ഇദ്ദേഹം രണ്ടുകൊല്ലംകൊണ്ടു തീത്തു. അതിനുശേഷം വ്യാകരണത്തിൽ 'മനോരമ'മുതലായ ചില ഉപരിഗ്രന്ഥങ്ങൾകൂടി നോക്കുകയും, അലങ്കാരശാസ്ത്രവും, അഷ്ടാംഗഹൃദയവും പ്രത്യേകം പഠിക്കുകയും ചെയ്തു. പ്രസിദ്ധപണ്ഡിതനായ മണന്തല നീലകണ്ഠൻ മൂസ്സതുമുതൽക്കു പലരും അന്നവിടെ സബ്രഹ്മചാരികളായിരുന്നു. 1063-ൽ കുഞ്ഞുണ്ണി മൂസ്സതിന്റെ ചരമഗതിക്കുശേഷം നമ്മുടെ ചരിത്രനായകൻ ഗുരുകുലവാസം മതിയാക്കി സ്വഗൃഹത്തിലേക്കു മടങ്ങിപ്പോരികയും ചെയ്തു. ഈ ഗുരുവിനെക്കുറിച്ചും ഇദ്ദേഹത്തിനുണ്ടായിരുന്ന ഭക്തിക്കു ലക്ഷ്യമായി പല സൽകമ്മങ്ങളും അക്കാലത്തു ഗുരുകുലത്തിൽവെച്ചുതന്നെ ചെയ്തിട്ടുള്ളതായി കേട്ടിട്ടുണ്ടു്. താഴെ കാണിച്ച ശ്ലോകം ഇദ്ദേഹം ആ ഗുരുവിനെ സ്മരിച്ചെഴുതിയതുമാണു്:—

"പ്രജ്ഞാവൈഭവമന്ധദണ്ഡമഥിതാ-
നിശ്ശേഷശാസ്ത്രാംബുധേഃ
സാരാർത്ഥാനമൃതം സ്വയം സുമധുരം
സമ്പാദയൻ പായയൻ
ശിഷ്യാൻ വത്സലതാഭരാൽ സുമനസ-
സ്തനുതേ ബുധാൻ, ഗീയതേ
യഃ സർവ്വത്ര, നമസ്ത്രി തം ഗുരുവരം
ശ്രീശങ്കരം സാദരം."

<u>പ്രഥമപരിശ്രമം.</u>

പൊതുജനസേവനമാണു പ്രസ്തുത ചരിത്രനായകന്റെ ജീവിതാദശമെന്നു് ആജീവാനന്തം അദ്ദേഹം ചെയ്തിട്ടുള്ള ഏതു പ്രവൃത്തി പരിശോധിച്ചാലും കാണാം. നമ്മുടെ രാജ്യത്തിന്റെ അഭിവൃദ്ധിക്കു ഒന്നാമതായി വേണ്ടതു് ഇവിടെ വിദ്യാഭ്യാസത്തിനു കഴിയുന്നത്ര പ്രചാരം വരുത്തുകയാണെന്നു് ഇദ്ദേഹം ആദ്യംതന്നെ മനസ്സിലാക്കിയിരുന്നു. അതുപ്രകാരം 'വിജ്ഞാനചിന്താമണി' എന്ന പത്രത്തിന്റെ പ്രവർത്തനത്തിന്നാണു് ഒന്നാമതായുത്സാഹിച്ചതു്. 1062-ൽ തൃപ്പറങ്ങോട്ടുതാമസിക്കുന്ന കാലത്തുതന്നെ നമ്മുടെ കഥാനായകൻ സഹൃദയശിരോമണിയായ വെള്ളാനശ്ശേരി വാസുണ്ണി മൂസ്സതു്

അവർകളോട്ടയോജിച്ച് അതിന്റെ നടത്തിപ്പിൽ ഉത്സാഹിച്ചുകൊണ്ടിരു ന്നു. അക്കാലത്തു ചിന്താമണി 'സംസ്കൃതമയൂഖ'മെന്നും 'കേരളമയൂഖമെ' ന്നും രണ്ടു മയൂഖങ്ങളോട്ടുകൂടിയാണു പ്രകാശിച്ചിരുന്നതു്. രണ്ടു കൊ ല്ലത്തോളം അതു ഭംഗിയായി പ്രചരിച്ചുകൊണ്ടിരുന്നശേഷം പെട്ടെ ന്നു മങ്ങുവാനിടവന്നു. അതിന്നു പ്രധാനകാരണം പ്രസ്തുത ചരിത്രനായകൻ തല്ക്കാലം അതിൽനിന്നു വിട്ടുനിന്നതുതന്നെയായിരുന്നു. ജ്യോതിശ്ശാസ്ത്രപ്ര കാരം തനിക്കു 'ദ്വാത്രിംശദ്യോഗം' പൂർണ്ണമായിട്ടുണ്ടെന്നു കണ്ടതിനാൽ അതി ന്നു കുറെമുമ്പുതുടങ്ങി ഒരു കൊല്ലത്തിലധികം കാലം ഈ പുണ്യപുരുഷൻ ഈശ്വരഭജനം മാത്രമല്ലാതെ മറെറാന്നും ചെയ്തിരുന്നില്ല. അതുനിമിത്തമാ ണു് 'ചിന്താമണി'യും അന്നു് മങ്ങിക്കിടന്നുപോയതു്. എന്നാൽ ലോകോ പകാരപ്രദമായ പലതും പ്രവൎത്തിക്കുവാൻവേണ്ടി ജനിച്ചിട്ടുള്ള തന്റെ ഭ ക്തനെ പരമകാരുണികനായ പരമേശ്വരൻ അകാലമൃത്യുവിൽനിന്നു രക്ഷി ക്കാതിരിക്കുമോ? അങ്ങനെ ഒരിക്കലും വരികയില്ലെന്നു ചരിത്രനായകന്റെ ഭജനം പരബോദ്ധ്യംവരുത്തി.

"ബലീ പുരുഷകാരോ ഹി
ദൈവമപ്യതിവൎത്തതേ"

എന്നീ സമാധാനം ആസ്തിക്യബുദ്ധിയില്ലാത്തവൎക്കും സ്വീകാൎയ്യമാ യിരിക്കുമല്ലോ.

ഈ ആപന്നിവൃത്തിക്കുശേഷം വീണ്ടും ചിന്താമണിഃസവനം ആ രംഭിച്ചു. മറെറാരുദിക്കിൽ കൊണ്ടുപോയി പത്രം അച്ചടിക്കുവാനുള്ള ബു ദ്ധിമുട്ടും ചിലവും അധികമാകയാൽ മേലിൽ അതുകൂടാതെ കഴിക്കണമെന്നു കരുതി 1067-ൽ പെരുമുടിയൂരിൽ സ്വന്തം സ്ഥലത്തുതന്നെ 'വിജ്ഞാനചി ന്താമണി' എന്നൊരു അച്ചുക്കൂടം സ്ഥാപിച്ചു. ആദ്യകാലത്തവിടെയും മ ലയാളലിപിയിലാണു് പത്രം അടിച്ചുകൊണ്ടിരുന്നതെങ്കിലും പിന്നീടതു ഗ്ര ന്ഥാക്ഷരത്തിലാക്കി. ഉത്തരഭാരതത്തിൽകൂടി പ്രചാരം സിദ്ധിച്ചുതുടങ്ങിയ തിനാൽ ഒടുവിലതു നാഗരാക്ഷരത്തിലാണു അടിച്ചുകൊണ്ടിരുന്നതു്. ഇടയ്ക്കു പിന്നെയും രണ്ടു പ്രാവശ്യം മുടങ്ങീട്ടുണ്ടെങ്കിലും ഈ പ്രതിമാസപത്രം 29 സംവത്സരത്തോളം പ്രചരിക്കുകയുണ്ടായിട്ടുണ്ടു്. ഈ പ്രഥമപ്രയത്നം സം സ്കൃതഭാഷാഭിവൃദ്ധിക്കു പലവിധത്തിലും സഹായിച്ചിട്ടുണ്ടെന്നു സമ്മതിക്കാ തെ കഴിയില്ല.

പിന്നത്തെ പരിശ്രമങ്ങൾ

സ്വഗൃഹത്തിൽ സ്ഥിരമായി വന്നിരിപ്പായതുമുതൽക്കുതന്നെ പല രും ശിഷ്യന്മാരായിവന്നുചേൎന്നു. ജാതിമതഭേദംകൂടാതെ ഈ വിശാലഹൃദ യൻ എല്ലാവരേയും ഒരുപോലെ പഠിപ്പിച്ചിരുന്നു് അക്കാലത്തു 'ജലപി

ശാചുകാരാ്യ പലരേയും അസ്വസ്ഥരാക്കിയിരുന്നു. പക്ഷെ അതൊന്നും ഇദ്ദേഹം വകവച്ചില്ല. വിദ്യാൎത്ഥികളധികമായതോടുകൂടി സൌകൎയ്യത്തിന്നു 'സാരസ്വതോദ്യോതിനി' എന്നപേരിൽ ഒരു പാഠശാലതന്നെ അവിടെ ഏൎപ്പെടുത്തി. വ്യാകരണം, വൈദ്യം, ജ്യോതിഷം മുതലായതെല്ലാം സ്വന്തമായി പഠിപ്പിച്ചുകൊണ്ടിരുന്നു. പാഠശാലയിൽ താണതരങ്ങളിൽ പഠിപ്പിക്കുവാൻ വേറെ അദ്ധ്യാപകന്മാരെ നിയമിക്കുകയും, ഉയൎന്നതരങ്ങളിൽ താൻതന്നെ പഠിപ്പിക്കുകയുമാണു് ആദ്യം ചെയ്തിരുന്നതു്. 1063-ൽ ചുരുങ്ങിയനിലയിൽ ആരംഭിച്ച ഈ പാഠശാല 1911-ജൂൺ 3-ാംനു- ഒരു കോളേജായി അംഗീകരിക്കപ്പെടുകയും, അവിടെ വിദ്വാൻ ശിരോമണി എന്നീ പരീക്ഷകൾക്കു പഠിക്കുവാനുള്ള എല്ലാ ഏൎപ്പാടുകളും ഉണ്ടാക്കിത്തീൎക്കുകയും ചെയ്തിരിക്കുന്നു. ഇന്നും അതു കേരളത്തിൽ മററു സംസ്കൃതപാഠശാലകൾക്കൊരു മാതൃകയായിത്തന്നെ ശോഭിക്കുന്നതുമുണ്ടു്.

പത്രം, അച്ചുക്കൂടം, പാഠശാല ഈ ഏൎപ്പാടുകൾക്കു പുറമെ, താൻ ചികിത്സിക്കുന്ന രോഗികളുടെ സൌകൎയ്യത്തിന്നു 1077-ൽ ചിന്താമണി വൈദ്യശാലയും, കൃഷിക്കാരെ സഹായിക്കുവാൻ കൎഷകചിന്താമണി എന്നൊരു പരസ്പരസഹായസംഘവും, ചിന്താമണി എന്ന പേരോടുകൂടി ഒരു ബാങ്കും ഇദ്ദേഹം ഏൎപ്പെടുത്തി. ഇതിനിടക്കു് ഒരു നെയ്ത്തുശാലയും കുറച്ചു കാലം നടത്തി നോക്കിയിരുന്നു. കാലക്രമേണ ഓരോ സംഗതിവശാൽ ഇതിൽ ചിലതൊക്കെ നിറുത്തേണ്ടിവന്നു. വൈദ്യശാല തന്റെ പ്രധാന സഹായിയായിരുന്ന അച്ചുതത്തു രാമൻമൂസ്സതവർകളുടെ മരണംവരെ ഒരു വിധം നടത്തിക്കൊണ്ടുപോന്നിരുന്നു. ഈ പറഞ്ഞ സ്ഥാപനങ്ങളിൽ പരസ്പരസഹായസംഘം മാത്രം ഇപ്പോഴും നിലനിന്നു വരുന്നുണ്ടു്.

## പരിചിതന്മാർ

ഇതിനിടയ്ക്കു പല വിധത്തിലും പ്രസിദ്ധനായിത്തീൎന്ന പ്രസ്തുത ചരിത്രനായകന്റെ പരിചിതന്മാരുടെ സംഖ്യ പേരെണ്ണി പറയുവാൻ ആൎക്കും സാദ്ധ്യമല്ല. ഈ മഹാനെ അറിയാത്തവരായി മലയാളക്കരയിലാരുമുണ്ടായിരിക്കയില്ലെന്നല്ല, പ്രത്യേകം പ്രീതിബഹുമാനങ്ങളോടുകൂടി ആദരിക്കാത്തവരും വളരെ ചുരുക്കമായിരിക്കും. പള്ളിപ്പുറത്തുവച്ചു തീപ്പെട്ടുപോയ വിദ്വാൻ മാനവിക്രമ ഏട്ടൻതമ്പുരാനെന്ന സാമൂതിരിപ്പാട്ടതമ്പുരാൻ തിരുമനസ്സുകൊണ്ടു നമ്മുടെ കഥാനായകനെ വലങ്കൈയായിട്ടാണു് ആജീവനാന്തം കരുതിയിരുന്നതു്. മഹാവിദ്വാനായ ആ സാമൂതിരിപ്പാട്ടതമ്പുരാൻ കുറേക്കാലത്തോളം നടത്തിക്കൊണ്ടിരുന്ന സഹൃദയസമാഗമം എന്ന വിദ്വൽസ്സദസ്സിന്റേയും, അവിടത്തെ അനേകം സാഹിത്യപരിശ്രമങ്ങളുടേയും ജീവൻ മുഴുവനും പ്രസ്തുതചരിത്രനായകനായിരുന്നു. ആ തമ്പുരാൻ തിരുമനസ്സി

ലേക്കം നമ്പി അവർകൾക്കും തമ്മിലുണ്ടായിരുന്ന ബന്ധം ആത്മാവിനും ശരീരത്തിനുമെന്നപോലെ അത്ര ദൃഢമായിരുന്നു എന്നു പറഞ്ഞാൽ ഒട്ടും അതിശയോക്തിയാകുന്നതല്ല.

പുറമെയുള്ള പരിചിതന്മാരിൽ ബറോഡാമഹാരാജാവു്, തിരുവിതാംകൂറിലെ മഹാരാജാക്കന്മാരായ വിശാഖംതിരുനാൾ തമ്പുരാൻ, ശ്രീമൂലം തിരുനാൾ തമ്പുരാൻ, ഇപ്പോൾ രാജ്യം ഭരിച്ചുവരുന്ന ചിത്രതിരുനാൾ തമ്പുരാൻ, കൊച്ചിയിലെ വാഴ്ചയൊഴിഞ്ഞ വലിയതമ്പുരാൻ മുതൽക്കുള്ള തമ്പുരാക്കന്മാർ മുതലായി പലരേയും രാജാക്കന്മാരുടെ കൂട്ടത്തിൽ പ്രത്യേകം പറയാവുന്നതാണ്. ഉദ്യോഗസ്ഥന്മാരിലാണെങ്കിൽ ഹൈക്കോട്ട് ജഡ്ജിമാർ മുതൽക്കുള്ള എല്ലാത്തരക്കാരും ഇദ്ദേഹത്തിന്റെ പരിചിതന്മാരും താല്പര്യക്കാരുമായിരുന്നു. പ്രസിദ്ധവിദ്വാനായിരുന്ന കൂടല്ലൂർ വാസുദേവൻ നമ്പൂതിരിപ്പാട്, കുഞ്ചുണ്ണി നമ്പൂതിരിപ്പാട്, കയ്ക്കുളങ്ങര രാമവാര്യർ മുതല്ക്കു് ഇതുവരെ ഇവിടെ ഉണ്ടായിട്ടുള്ള മഹാപണ്ഡിതന്മാരെല്ലാം ഈ മഹാന്റെ മിത്രങ്ങളായിരുന്നു. പൊതുജന നേതാക്കന്മാരുടെ കൂട്ടത്തിൽ നോക്കുമ്പോൾ മദനമോഹനമാളവ്യ സർ. സി. ശങ്കരൻനായർ ഇങ്ങനെ തുടങ്ങി പലരും നമ്മുടെ സത്പുരുഷന്റെ സ്നേഹിതകോടിയിലുൾപ്പെട്ടും. കേരളത്തിലും പരദേശങ്ങളിലുമായി ഉയൎന്ന നിലയിലുള്ള ഇത്രയധികം പരിചിതന്മാരേയും സ്നേഹിതന്മാരേയും സമ്പാദിച്ച മററൊരു മലയാളിയും ഇതേവരെ ഉണ്ടായിട്ടില്ലെന്നു തീൎച്ചയായും പറയാം.

ലോകപരിചയം

പഴയ സംസ്കൃതപണ്ഡിതന്മാർ പ്രായേണ പുറത്തിറങ്ങാതെ കഴിച്ചുകൂട്ടുന്നവരായിരിക്കും. ആ 'കൂപമണ്ഡൂകസമ്പ്രദായം' ഈ പ്രശസ്ത പണ്ഡിതനെ തീണ്ടുകപോലും ചെയ്തിട്ടില്ല. ചികിത്സാവശ്യത്തിനും, ജ്യോതിഷകാര്യങ്ങൾക്കുമായി ഇദ്ദേഹം അനവധി സ്ഥലങ്ങളിൽ സഞ്ചരിച്ചിട്ടുണ്ടു്. പിന്നെ കേരളത്തിലെ ചില മഹാക്ഷേത്രങ്ങളിൽ കൊല്ലംതോറും ചില നിശ്ചിതകാലങ്ങളിൽ പോയി ദൎശനം കഴിക്കുകയും പതിവായിരുന്നു. ദക്ഷിണഖണ്ഡത്തിൽ ചിദംബരം, ശ്രീരംഗം, രാമേശ്വരം മുതലായി ഇദ്ദേഹം ദൎശനം കഴിക്കാത്തതായ ക്ഷേത്രങ്ങളോ, സ്നാനം ചെയ്യാത്ത തീൎത്ഥങ്ങളോ വല്ലതുമുണ്ടോ എന്നു തന്നെ സംശയമാണു്. അതിനു പുറമെ, ഉത്തരഭാരതത്തിൽ സഞ്ചരിച്ചു കാശി, പ്രയാഗ മുതലായ പല പുണ്യസ്ഥലങ്ങളിലും ഈ പുണ്യശാലി സ്നാനം, ദേവദൎശനം മുതലായതു കഴിച്ചിട്ടുണ്ടു്. ഈവക സഞ്ചാരംകൊണ്ടു സിദ്ധിക്കാവുന്ന സുകൃതവും സമ്പാദിക്കാവുന്ന ലോകപരിചയവും ഇദ്ദേഹത്തിനു തികച്ചുമുണ്ടായിട്ടുണ്ടെന്നു മാത്രം പറഞ്ഞാൽ മതിയല്ലോ.

പ്രസംഗപാടവം

എത്രതന്നെ പാണ്ഡിത്യമുള്ളവക്കും ഒരു സദസ്സിലെഴുന്നേററു നില്ക്കുമ്പോൾ അല്പമെങ്കിലും സങ്കോചമില്ലാതിരിക്കുന്നതു് വളരെ അപൂൎവമാണല്ലോ. പുന്നശ്ശേരി നമ്പി അവർകൾക്കുമാത്രം അതൊരിക്കലും ബാധിച്ചിട്ടില്ല. ഏതു സദസ്സായാലും, എത്ര കൊലകൊമ്പന്മാരുണ്ടായിരുന്നാലും, തനിക്കു പറയുവാനുള്ളതു മുഴുവനും യാതൊരു സഭാകമ്പവുംകൂടാതെ ഉച്ചത്തിലും, ഉച്ചാരണശുദ്ധിയോടുകൂടിയും എത്ര നേരമെങ്കിലും പ്രസംഗിക്കുവാൻ ഈ അപാരപണ്ഡിതന്നു് ഒരു ഞെരുക്കവുമുണ്ടായിരുന്നില്ല. മലയാളത്തിലൊ, സംസ്കൃതത്തിലോ സാരഗൎഭവും സമുജ്വലവുമായ ഒരു പ്രസംഗം കേൾക്കണമെങ്കിൽ നമ്പി അവർകൾ തന്നെ പ്രസംഗിക്കണം. ആദ്യകാലത്തു് ഇദ്ദേഹം മതസംബന്ധമായി ധാരാളം പ്രസംഗിച്ചിരുന്നു. പിന്നെ അതിൽ രസം കുറഞ്ഞു. ജ്യോതിശ്ശാസ്ത്രവിഷയത്തിൽ വാദപ്രതിവാദം നടത്തുന്ന സഭകൾ, വൈദ്യസമാജങ്ങൾ, ഭാഷാപരിഷ്കരണസഭകൾ ഈ വകയിലും, തൃപ്പൂണിത്തുറ മുതലായ സ്ഥലങ്ങളിൽ കൊല്ലംതോറും കൂടുന്ന വിദ്വത്സദസ്സുകളിലും മററും പുന്നശ്ശേരിനമ്പി അവർകളുടെ പ്രസംഗമുണ്ടാകുന്നതു ആ വകയ്ക്കെല്ലാം പ്രത്യേക യോഗ്യതയായിട്ടാണു് ഗണിക്കപ്പെട്ടുവന്നിരുന്നതു്. ഈ കൂട്ടത്തിൽ കോട്ടയത്തുവച്ചു കൂടിയ കവിസമാജത്തിന്റെ പ്രഥമസമ്മേളനത്തിൽ വച്ചു ചെയ്ത സംസ്കൃതപ്രസംഗം കേട്ടപ്പോൾ അവിടെ കൂടിയിരുന്നവരെല്ലാം അത്ഭുതപ്പെട്ടുകതന്നെ ചെയ്തു. പരേതനായ മഹാകവി ചങ്ങനാശ്ശേരി രവിവൎമ്മ കോയിത്തമ്പുരാൻ അവർകൾ അന്നു പ്രശംസിച്ചു ചെല്ലിയതാണു് ഈ ശ്ലോകം:—

> "രണ്ടായിരം രസന കണ്ഠതലത്തിലുള്ള
> തണ്ടാർദളാക്ഷനുടെ തല്പമതാം ഫണിക്കും
> ഉണ്ടാകയില്ലിതു കണക്കു സദസ്യരൊക്കെ-
> ക്കൊണ്ടാടുമാറൊരു നിരൎഗ്ഗളവാഗ്വിലാസം."

ആധുനികഭാഷാകവികളിൽ അതിപ്രസിദ്ധനായ വെണ്മണി മഹൻനമ്പൂരിപ്പാടും, അതുപോലെ അവിടെ കൂടിയിരുന്നവരെല്ലാവരും നമ്പി അവർകളുടെ അന്നത്തെ പ്രസംഗത്തെപ്പററി പ്രത്യേകം പ്രത്യേകം ശ്ലാഘിക്കുകയുണ്ടായിട്ടുണ്ടു്.

വാദപ്രതിവാദങ്ങൾ

എന്തെങ്കിലും ഒരു വിഷയത്തെപ്പററി മുൻകൂട്ടി ആലോചിച്ചു പഠിച്ചു് ഒരു പ്രസംഗം ചെയ്യുവാൻ പലക്കും സാധിച്ചു എന്നുവരാം. ആവക പ്രസംഗത്തിലെ ഏതെങ്കിലും ചില ഭാഗങ്ങളെപ്പററിയോ, അല്ലങ്കിൽ വേറെ വല്ല വിഷയത്തെക്കുറിച്ചോ വാദപ്രതിവാദം നടത്തുന്നതാണെങ്കിൽ, മുൻ

കൂട്ടി പഠിച്ചു പ്രസംഗിക്കുന്നവരുടെ ചെമ്പു പുറത്താകും. പുന്നശ്ശേരിനമ്പി അവർകൾക്കു ആ ഒരു ബാധ വരുവാനേ സംഗതിയില്ല. പ്രസംഗത്തിൽ നിരർഗ്ഗളമായ വാഗ്വിലാസം പ്രകാശിക്കുന്നതുപോലെ വാദപ്രതിവാദവിഷയത്തിൽ അപ്രതിഹതമായ പ്രതിഭാവിശേഷവും പ്രസരിച്ചുകൊണ്ടിരിക്കും. സ്വപക്ഷസ്ഥാപനസംരംഭത്തിൽ പ്രതിയോഗിയെ ആക്ഷേപിക്കുകയും മററും ചെയ്യുന്ന ദുഷിച്ച സമ്പ്രദായം സംസ്കൃത വിദ്വാന്മാരുടെ ഇടയിലെന്നല്ല, ഇന്നത്തെ പത്രലേഖകന്മാരിൽ തന്നെ പലപ്പോഴും കണ്ടുവരുന്നതാണല്ലോ. ആവക ദോഷങ്ങൾ അശേഷം ബാധിക്കാത്ത അധൃഷ്യനായിരുന്ന ഒരു വിദ്വാനായിരുന്നു ഈ മഹാനെന്നുകൂടി ഈ ഘട്ടത്തിൽ പ്രത്യേകം പറയേണ്ടതായിട്ടുണ്ടു്.

### ഉപന്യാസങ്ങൾ.

പത്രാധിപരുടെ നിലയിലും അല്ലാതേയും ഈ പണ്ഡിതകേസരിചിന്താമണിയിലെഴുതീട്ടുള്ള ലേഖനങ്ങളുടെ ശരിയായ ഒരു കണക്കെടുക്കുവാൻ നിവൃത്തിയില്ല അതുകൂടാതെ സഹൃദയ, മിത്രഗോഷ്ഠി, മഞ്ജുഭാഷിണി മുതലായ സംസ്കൃതപത്രങ്ങളിൽ ഇട്യ്ക്കു ചില ലേഖനങ്ങളും ഇദ്ദേഹം എഴുതിയിരുന്നു. പ്രാചീന ഗദ്യരീതിയെ കണ്ണടച്ചനുകരിക്കാതെ തന്റെ പ്രശസ്തമായ ഒരു പ്രത്യേകരീതിയാണു ഈവക ഉപന്യാസങ്ങളിലെല്ലാം സ്വീകരിച്ചുകാണുന്നതു്. സർവ്വാദരണീയമായ ആ ഒരു രീതി സാധാരണക്കാർക്കു് അനുകരിക്കുവാനസാദ്ധ്യവുമാണു്.

സംസ്കൃതത്തിലെപ്പോലെതന്നെ മലയാളത്തിലും ഈ മഹാൻ അനേകം ഉപന്യാസങ്ങളെഴുതുകയുണ്ടായിട്ടുണ്ടു്. സാരസ്വബോധിനി, മംഗളോദയം, രസികരഞ്ജിനി, ധന്വന്തരി ഈവക മാസികകളിലാണു് ആവകയധികവും പ്രസിദ്ധപ്പെട്ടതീട്ടുള്ളതു്. ദുർല്ലഭമായി മനോരമ മുതലായ വർത്തമാനപ്പത്രങ്ങൾക്കും ലേഖനമെഴുതിയിരുന്നു. ഈ ലേഖനങ്ങളെല്ലാം—പ്രത്യേകിച്ചും സംസ്കൃതത്തിലുള്ള ലേഖനങ്ങൾ—സമ്പാദിച്ചു പുസ്തകമാക്കി പ്രസിദ്ധപ്പെടുത്തുന്നതു വിദ്യാർത്ഥികൾക്കു വളരെ പ്രയോജനകരമായിരിക്കും.

(തുടരും)

---

## ചായകുടിക്കാർ—അന്നും ഇന്നും

(സി. എസ്സ്. സുബ്രഹ്മണ്യൻ പോററി. എം. എ.)

ഇംഗ്ലണ്ടിലും സ്കാട്ട്ലൻഡിലും വെയിത്സിലും ഉള്ള ആളുകൾ ഒരു കൊല്ലം കുടിച്ചുതീർക്കുന്ന ചായക്കഷായം കൂട്ടിച്ചേർത്താൽ ബ്രിട്ടീഷ് പടക്കപ്പൽസമൂഹം നിറുത്തത്തക്കവണ്ണമുള്ള ഒരു വലിയജലാശയം ഉണ്ടാക്കാമെന്നു ആരോ പറഞ്ഞതായി കേട്ടിട്ടുണ്ടു്. ഈ വർത്തമാനം അതിരു കവിഞ്ഞ ഒ

രു അതിശയോക്തിയായിരിക്കാം. ഏതായാലും ബ്രിട്ടീഷ് ദ്വീപങ്ങളിൽ കുടിക്കുന്ന ചായയുടെ അളവു സാമാന്യമൊന്നുമല്ലെന്ന് പറയുന്നതിൽ ഒരു തെററും ഉണ്ടായിരിക്കയില്ല. തേയിലയിന്മേൽ ചുമത്തിയിരുന്ന ചെറിയ തീരുവ 1929-ാംമാണ്ട് മി: വിൻസ്റ്റൻ ചർച്ചിൽ നിറുത്തൽ ചെയ്കയാൽ ബ്രിട്ടീഷു ഖജനാവിനുണ്ടായിട്ടുള്ള നഷ്ടം ആണ്ടിനാൽ അറുപതുലക്ഷം പവനാണെന്ന് അറിയുമ്പോൾ അവിടെ ചെലവാകുന്ന ചായയുടെ അളവ് ഏതാണ്ടൊന്നു ഊഹിക്കാം.

ഇംഗ്ലണ്ടിലേ ചായകുടിയന്മാരായ വലിയ ആളുകളുടെ ഒരു പട്ടക തയ്യാറാക്കാൻ വിചാരിക്കുന്ന ഒരുവൻ എവിടം മുതലാണു തുടങ്ങേണ്ടതു് എന്ന് അറിയാതെ കുഴങ്ങും. എന്നാൽ 1660 സെപ്ടംബർ 23 ഇംഗ്ലണ്ടിലേ ചായകുടിയുടെ ചരിത്രത്തിൽ ഒരു പ്രധാനപ്പെട്ട തീയതിയാണെന്ന്, ഏതായാലും തീരുമാനിക്കാം. പ്രസിദ്ധപ്പെട്ട പെപ്പിസ്സിൻെറ ഡയറിയിൽ ആ ദിവസം അദ്ദേഹം ഇങ്ങനെ എഴുതിയിരിക്കുന്നു. "ഞാൻ ഒരു കപ്പ് ചായ (ചീനദേശത്തെ ഒരു പാനീയം) കൊണ്ടുവരാൻ ആളയച്ചു. ഞാൻ അതിനുമുമ്പ് അതു കുടിച്ചിട്ടില്ല. അന്നുമുതൽ അതു മുമ്പോട്ടുപോയും, നിന്നും, പിൻവാങ്ങിയും, പിന്നേയും മുമ്പോട്ടുകടന്നും, ഇപ്പോൾ ഇംഗ്ലീഷ്കാർക്ക് ഏററവും പ്രിയപ്പെട്ട പാനീയമായിതീർന്നിരിക്കുന്നു; ചായയോടുള്ള ഭക്തി ഓരോ ബ്രിട്ടീഷുകാരൻേറയും രക്തത്തോടുചേൎന്ന സ്വാഭാവികമായിത്തീൎന്നിരിക്കുന്നു എന്നു പറയാം. ഒരു ഇംഗ്ലീഷുകാരനു പലതും ത്യജിക്കാൻ കഴിയും. എന്നാൽ അയാളുടെ ആ പതിവുചായകുടി ഉപേക്ഷിക്കാൻ പറഞ്ഞാൽ—അയാളുടെ ത്യാഗം അവിടെക്കഴിഞ്ഞു."

ഇംഗ്ലണ്ടിലെ ചായകുടിക്കാരെക്കുറിച്ചു പറയാൻ ഭാവിക്കുന്ന ഒരാൾക്ക് ആ ശാശ്വതയശസ്വിയായ ഡാക്ടർ ജാൺസൻെറപേർ ഓൎമ്മയിൽ വരാതിരിക്കയില്ല. "ഒരു ഉറച്ച, നാണംകെട്ട ചായകുടിയനാണു ഞാൻ. ആ ഹൃദയാവൎജ്ജകമായ ഇലയുടെ കഷായം മാത്രമാണ് വളരെ നാളായി ഞാൻ ഭക്ഷണത്തോടുകൂടി കുടിക്കാറുള്ളതു്. എൻെറ ചായക്കെററൽ ചൂടാറിയിട്ടുള്ള സമയമില്ല. എൻെറ സായാഹ്നവിനോദം ആരംഭിക്കുക ചായകുടിയോടെയാണ്; എനിക്കു പാതിരായ്ക്കു മനസ്സ്വാസ്ഥ്യം ലഭിക്കുന്നതും ചായകുടിയോടെയാണ്; ഞാൻ പ്രഭാതത്തെ സ്വാഗതംചെയ്യുന്നതും ചായമായുയിട്ടാണ്." എന്നാണ് അദ്ദേഹം തന്നത്താൻ വിവരിക്കുന്നതു്. ഇങ്ങനെയുള്ള ആഹ്ളാദകരങ്ങളായ അനേകം കഥകൾ അദ്ദേഹത്തെക്കുറിച്ച് അദ്ദേഹത്തിൻെറ സദാസഹചാരിയും ജീവചരിത്രകാരനും ആയിരുന്ന ബാസ്വൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഡാക്ടർ ജാൺസൻെറ ചായകുടിയിലുള്ള ആസക്തിയെക്കുറിച്ചു മറെറാരു പ്രാമാണികൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

"ഡാക്ടർ ജാൺസന്റെ ജീവിതത്തിലെ കാമയും, കാളന്നും, സെമിക്കാളന്നും, ഫുൾസ്റ്റാപ്പും—ഈ വിരാമങ്ങളെല്ലാം ചായകുടിയത്രെ. ലണ്ടനിലാകട്ടെ, സ്ട്രീതെമിലാകട്ടെ, ബാസ്വല്യമൊരുമിച്ചാകട്ടെ, മിസിസ്സ തെൽസുമൊരുമിച്ചാകട്ടെ, അദ്ദേഹത്തെ ചായകുടിച്ചുംകൊണ്ടാണു നാംകാണുക. എണീക്കുന്നതിന് ഒരു മണിക്കൂറൊ മറ്റൊ മുമ്പേ അദ്ദേഹ തന്റെ നിർദ്ദോഷമായ ചായകുടി തുടങ്ങും; ഉച്ചതിരിഞ്ഞു വളരെയാകുന്നതുവരെ അതു തുടൎന്നുകൊണ്ടിരിക്കും; പിന്നെ രാത്രിയിൽ ഉറങ്ങാൻ കിടക്കുന്നതുവരെ കിട്ടുന്നിടത്തോളവും ഛത്രെങ്കിലും കൊട്ടക്കുന്നിടത്തോളവും കപ്പുകൾ കുടിക്കും. അദ്ദേഹം ദുർല്ലഭമായി തന്റെ സ്വന്തം ഗൃഹത്തിൽ താമസിക്കുന്ന ദിവസങ്ങളിൽ പറക്കണക്കിനാണു ചായ കുടിച്ചുതീൎക്കുന്നതു്."

ഒരുദിവസം രാത്രി മി. റിച്ചാർഡുകംബർലണ്ഡിന്റെ ഗൃഹത്തിൽ വച്ചു്, ഡാക്ടർ ജാൺസൺ പതിനൊന്നുകപ്പു ചായകുടിച്ചു കഴിഞ്ഞു എന്നു സർ ജോഷ്വാറയിനാൾഡ്സ് അദ്ദേഹത്തിനെ ഓൎമ്മിപ്പിച്ചു. അതു തന്നെ ആക്ഷേപിച്ചതാണെന്നു തോന്നി ജാൺസനു ദേഷ്യം വന്നു "സർ, അങ്ങു് എത്രഗ്ലാസു വയിൻ കുടിച്ചു എന്നു ഞാൻ എണ്ണിയില്ലല്ലൊ. പിന്നെ ഞാൻ എത്ര കപ്പു ചായ കുടിച്ചുവെന്നു അങ്ങു എണ്ണിയതെന്തിനാണു്?" എന്നു അതിനു മറുപടി പറഞ്ഞു. ഉത്തരക്ഷണത്തിൽ അദ്ദേഹത്തിനു സ്വതേയുള്ള വിനോദശീലം ആവിൎഭവിച്ചു. അദ്ദേഹം ചിരിച്ചുംകൊണ്ടു പറഞ്ഞു. "സർ നിങ്ങൾ എന്നെ ഓൎമ്മിപ്പിച്ചില്ലായിരുന്നെങ്കിൽ, ഈ ഗൃഹണിയെ ഞാൻപിന്നീട്ട ബുദ്ധിമുട്ടിക്കയില്ലായിരുന്നു. ഞാൻ പന്ത്രണ്ടു കപ്പു തികച്ചില്ലെന്നു നിങ്ങൾ എന്നെ ഓൎമ്മിപ്പിച്ചു. അതുകൊണ്ടു് പന്ത്രണ്ടും തികയ്ക്കണമെന്നു മിസിസ്സ് കംബർലണ്ഡിനോടു് അപേക്ഷിക്കാതിരിക്കാൻ ഇനി എനിക്കു നിവൃത്തിയില്ല."

ഇരുപത്തിയഞ്ചു കപ്പു് ചായ ഒരേ ഇരുപ്പിൽ ഇരുന്നു താൻ 'മിഴുങ്ങി' എന്നു് അദ്ദേഹം സ്വയം സമ്മതിച്ചിട്ടുള്ള ഒരു സംഗതിയത്രെ.

ഇംഗ്ലീഷ്സാഹിത്യലോകത്തിൽ മറ്റൊരു സുപ്രസിദ്ധനായ കൌപ്പറെക്കുറിച്ചു് ഇനി പറയാം. അദ്ദേഹത്തിനു് "ടീടേബിൾ പൊയേററ്" (ചായമേശക്കവി) എന്ന പേരു വിശ്രുതമത്രെ.

> "ഒട്ടുമേ ലഹരിയാൽ മയക്കം ചേൎക്കാതുള്ളിൽ
> പുഷ്ടമായാഹ്ലാദത്തെ നൽകുന്ന ചായാമൃതം."

എന്നാണു് അദ്ദേഹം ചായയെക്കുറിച്ചു വൎണ്ണിക്കുന്നതു്. "Cups that Cheer but not inebriate" എന്നുള്ള ആ വരി ഇംഗ്ലീഷ് സാഹിത്യത്തിൽ അനശ്വരത്വം സമ്പാദിച്ചിട്ടുള്ളതത്രെ. സിഡ്നിസ്മിത്തിനു് ഏററവും ദയയും ഏററവും വിശ്വാസ്യതയും തികഞ്ഞ ഒരു സഖാവായിരുന്നു ചായ. അദ്ദേഹത്തിനു് മനസ്സിടിവു് ഉണ്ടാകാറുള്ള സന്ദൎഭങ്ങളിൽ ചായ

അദ്ദേഹത്തിന് അത്യന്താപേക്ഷിതമായ ആശ്വാസവും ഉല്ലാസവും നല്കി. മ്ലാനിയോട് എതിക്കുന്നതിനുള്ള അദ്ദേഹത്തിൻെറ ആയുധങ്ങൾ തെളിഞ്ഞു കത്തുന്ന തീയും,

സഹസാ ചായ തൻെറ സന്ദേശമതും ചൊല്ലി
സർവ്വദാ സന്നദ്ധമായ കൂപ്പിൻ മീതേ വാഴും

കെററലും ആയിരുന്നു.

ഇതുപോലെതന്നെ, ഹാസ്ലിററും, ചാറത്സ്ലാംബും, ഡിക്വൻസിയും എല്ലാം വലിയ ചായകുടിയന്മാരായിരുന്നു. കോൾറിഡ്ജിനോട്, അദ്ദേഹം ദിവസം എത്ര കപ്പ് ചായ കുടിക്കുമെന്ന് ഒരാൾ ചോദിച്ചപ്പോൾ അദ്ദേഹം അതിന്നു മറുപടി പറഞ്ഞത്. "കപ്പോ, ഞാൻ കപ്പുകളായിട്ടല്ല കണക്ക കൂട്ടുക! മൊന്തകളായിട്ടാണ്" എന്നായിരുന്നു.

പാർലിമെൻറിൻെറ നിശായോഗങ്ങളിൽ പാൽമെഴ്സ്റ്റൻ ഗ്യാലൻ ഗ്യലാൻ കണക്കായിട്ട ചായ കുടിച്ചിരുന്നു. പാതിരായ്ക്കും വെളുപ്പാൻ കാലത്തു 4 മണിക്കും ഇടയ്ക്കു മറേറതൊരു പാർലിമെൻറുസാമാജികൻ കുടിക്കുന്നതിലും അധികം ചായ തന്നെ കഴിക്കാറുണ്ട് എന്നുള്ളതു പ്രധാനമന്ത്രി ഗ്ലാഡ്സ്റ്റൻെറ വിനീതമായ ഒരു ആത്മപ്രശംസ ആയിരുന്നു. അദ്ദേഹം പ്രാതലിനോടുകൂടി ചായകുടി തുടങ്ങും. എന്തു ജോലി ഉണ്ടായിരിക്കട്ടെ അദ്ദേഹത്തിൻെറ അഞ്ചുമണിച്ചായക്ക് മുടക്കം ഒരിക്കലും വരുന്നതല്ല. സമയമുണ്ടെങ്കിൽ അദ്ദേഹം ഡൗണിങ്ങ് സ്ട്രീററിലേക്ക് പോയി അവിടെ ഇരുന്നു തൻെറ ചായ പതുക്കെപ്പതുക്കെ കഴിക്കും. നിമിഷംപോലും ഇളവില്ലാത്ത ജോലിത്തിരക്കമുണ്ടെങ്കിൽ സ്പീക്കറിൻെറ പീഠത്തിന്നു പിന്നിലുള്ള അദ്ദേഹത്തിൻെറ മുറിയിൽ പോയിരുന്നു കഴിക്കും. രാത്രി ഡിന്നർ കഴിഞ്ഞാൽ അദ്ദേഹത്തിന്നു ചായകുടിക്കാതെ വയ്യ. ഉറങ്ങാൻ പോകുന്നതിന്നു മുമ്പിലും അദ്ദേഹം ചായ കഴിച്ചിരുന്നു.

ഈ "ചീനത്തേ അപ്സരസ്സി"നോടു കാർലൈയിനിന്നും അടക്കിയാൽ അടങ്ങാത്ത ആവേശമാണ് ഉണ്ടായിരുന്നത്. മനുഷ്യസുഖത്തിന്നുള്ള അദ്ദേഹത്തിൻെറ രസായനയോഗം ഇതാ ഇതാണ്.

"തൻെറ സ്വന്തമായ ഒരു മുറി; വായിക്കാനൊരു പുസ്തകം; ക്ഷാളനകാര്യങ്ങൾക്ക വെള്ളം; കുടിക്കാൻ ചായ;—പുരുഷനാണെങ്കിൽ പുകവലിക്കാൻ പുകയിലയും."

ഡീൻസ്റ്റാൻലീയ്ക്ക് അദ്ദേഹത്തിൻെറ സായന്തനച്ചായയോടുള്ള അഭിനിവേശം എത്രയാണെന്നു മതിക്കാൻ, ഭക്ഷണകാര്യത്തിൽ അദ്ദേഹം അത്രേ ഓർമ്മിക്കാറുള്ളു എന്നവസ്തുത മതിയാകും. അദ്ദേഹത്തിൻെറ സമകാലീനനായ ഒരാൾ പറയുന്നതുകാണുക:—

പ്രഭാതവർത്തമാനപ്പത്രങ്ങൾ പതിവിലധികം രസപ്രദങ്ങളായിരുന്നാൽ അദ്ദേഹം തൻെറ പ്രാതലായ ആ ഒററ മൊട്ട തിന്നാൻ മറന്നു പോ

കും. അദ്ദേഹത്തിന്റെ മുത്താഴം വായനമുറിയിൽ വച്ചു മിക്കവാറും അനഭിജ്ഞാതമായി കഴിക്കും. സാധാരണഡിന്നറും ആചാരാനുസാരിയായ ഡിന്നറും എല്ലാം അദ്ദേഹത്തിന് വലിയ ഉപദ്രവകരങ്ങളാണ്. എന്നാൽ ചായ, ചായയത്രെ? അതു് അദ്ദേഹം ഒരിക്കലും മറന്നില്ല; അതു് അദ്ദേഹം ഒരിക്കലും മാററിവച്ചില്ല.; അതു ഒരിക്കലും മുടക്കിയിട്ടില്ല; അതു് എല്ലായ്പോഴും അദ്ദേഹത്തിന് ധാരാളം വേണ്ടിയും ഇരുന്നു. 1874-ൽ റഷ്യയിൽ സഞ്ചരിക്കുക അദ്ദേഹത്തിന് ഏററവും പ്രിയമായിരുന്നു. എന്തെന്നാൽ തീവണ്ടി നില്ക്കുന്നിടത്തൊക്കെ നല്ലചൂടുചായ കിട്ടിയിരുന്നു. തീവണ്ടി വളരെ ദിക്കിൽനിന്നുമിരുന്നു; വളരെ കാപ്പ്ചായയും കിട്ടിയിരുന്നു; അങ്ങനെ മണിക്കൂറുകൾ ഉല്ലാസഭരിതമായി കഴിഞ്ഞിരുന്നു. റഷ്യൻജീവിതത്തിൽ ചായ സർവ്വപ്രധാനമയിരുന്നു എന്നതിനേക്കുറിച്ച് വിശ്വാസയോഗ്യമായ ഒരു കഥയുണ്ട്. അവിടത്തെ തടവിൽനിന്നു രക്ഷപ്പെട്ട ഒരു അഭിജാത പറഞ്ഞിരിക്കുന്നതു് ഇങ്ങനെയാണ്. "സോവിയററു ഗവമ്മേണ്ടുവക ബന്ധനാലയങ്ങളിൽ വെള്ളം വളരെ കുറവായിട്ടെ ഉള്ളുവെങ്കിലും ചായയുടെ പ്രളയമാണ്. അതുകൊണ്ടു ഞാനും കൂട്ടുതടവുകാരും ചായയാണു ക്ഷാളനകൃത്യങ്ങൾക്കു് ഉപയോഗപ്പെടുത്തിയിരുന്നതു്"

ലൂക്കാസ് 'സമാധാനം അടങ്ങിയിരിക്കുന്ന ഭാജനം' എന്നു ചായയെ വർണ്ണിക്കുന്നു. 1918-ൽ ഒരു ബ്രിട്ടീഷു പത്രാധിപർ ഇങ്ങനെ എഴുതിയിരിക്കുന്നു.

"തമ്മിൽ പിണങ്ങിപ്പിരിയുമായിരുന്ന അനേകം പരസ്പരബന്ധങ്ങളെ രഞ്ജിപ്പിച്ചുവച്ചുകൊണ്ടിരുന്നതു സർവ്വാഭിരഞ്ജകമായ ചായ ഒന്നായിരുന്നു. മുങ്ങി കപ്പലുകൾ താഴ്ത്തുക; പഥിരക്ഷാവിഷയം; വെടിസ്സാധനക്കാര്യം; യുദ്ധമന്ത്രിസഭായോഗം; ഇതെല്ലാം ദിവസന്തോറും ഉച്ചതിരിഞ്ഞു് കുറേനേരത്തേയ്ക്കു് മുടങ്ങാതെ നിർത്തിവയ്ക്കുകയും അപ്പോൾ കറുത്ത ചായപ്പാത്രം കണിശത്തിന് പ്രത്യക്ഷമാകുയും ചെയ്തു."

ചായയ്ക്കു് മല്ല്യങ്ങളെ തുരത്തുന്നതിനു കഴിഞ്ഞിട്ടുണ്ടോ എന്നുള്ള പ്രശ്നം വേറെ. ചായയ്ക്കു ജനങ്ങളുടെ ഇടയിൽ പ്രിയം വർദ്ധിച്ചുവരുകതന്നെയാണ്. അതിനു പാശ്ചാത്യപൌരസ്ത്യഭേദമില്ല. ചായ സൌഹാർദ്ദധാമവും ഉന്മേഷജനകവും ആണെന്ന് ഒരു സമർത്ഥനായ ലേഖകൻ രേഖപ്പെടുത്തിയിട്ടുള്ള അഭിപ്രായത്തെ അനേകമനേകം ആളുകൾ പിൻതാങ്ങുമെന്നുള്ളതു് പക്ഷാന്തരരഹിതമായ ഒരു വസ്തുതയാകുന്നു.

[ഇൻഡ്യൻ റിവ്യൂ]

## II.

ചൈനയിലും ജപ്പാനിലും മററും ചായകുടി സർവ്വസാധാരണമാണെന്നാണു കേട്ടിട്ടുള്ളതു്. പഞ്ചസാരയോ പാലോ ഒന്നും ചേർക്കാത്ത തനി

ച്ചായക്കഷായം ആണെപോലും അവർ കഴിക്കാറ്. ജപ്പാനിൽ അതു് അതിഥിസൽക്കാരത്തിലും മററും ഒരു വിശുദ്ധകർമ്മംകൂടിയാണ്. ഇൻഡ്യയിലാകട്ടെ ചായക്കൃഷിപോലെ ചായകുടിയും ഒന്നിനൊന്നു വർദ്ധിച്ചു വരുന്നതായിക്കാണുന്നു. ഇതു് എഴുതുന്ന ആൾ നാട്ടിൻപുറമായ സ്വദേശത്തു പാർത്തിരുന്ന ചെറുപ്പകാലത്തു ചായയെക്കുറിച്ചു കേട്ടിട്ടേ ഇല്ല. അന്നത്തെ പുതിയ പരിഷ്കാരികളിൽ ചിലർ കാപ്പി എന്നൊരു സാധനം കുടിച്ചിരുന്നു എന്നു കേട്ടിരുന്നു. ജീരകവെള്ളം, കഞ്ഞി, തനിപ്പാൽ, ഗോതമ്പുറവ ഇട്ടു കാച്ചിയ പാൽ ഇവയായിരുന്നു അന്നു ജനങ്ങൾ ഉപയോഗിച്ചു വന്നപാനീയങ്ങൾ. പാനകവും ചിലർ ഉപയോഗിക്കാറുണ്ടായിരുന്നു. ലേഖകൻ തിരുവനന്തപുരത്തു കാളേജിൽ പഠിക്കാൻ ചെന്നതിനുശേഷമാണു കാപ്പിയുടെ രുചി ആദ്യമായി അറിഞ്ഞതു്. ചായയെപ്പററി അറിഞ്ഞതു് പിന്നീടാണ്. അന്നു സുലഭമായി ഉണ്ടായിരുന്നതു് 'കാപ്പിക്കടകൾ' ആയിരുന്നു. അതും നഗരങ്ങളിൽ. തെക്കെ ഇൻഡ്യയിലും തിരുവിതാംകൂറിലും ബ്രാഹ്മണരുടെകൂട്ടത്തിൽ കാപ്പികുടിയന്മാരാണ് അധികവും എന്നു തോന്നുന്നു. കാഫിഹോട്ടലുകളാണ് അവരുടെ വക അധികവും കാണാറുള്ളതു്. എങ്കിലും ആ ഹോട്ടലുകളിൽ ചായയും കൊക്കോയും 'ഓവലും' ഒക്കെ ഇല്ലാതില്ല. കൊക്കോയ്ക്കും 'ഓവലിനും' ഒന്നും കാപ്പിയേയും ചായയേയും പുറന്തള്ളാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. കാപ്പിയും ചായയും പ്രത്യേകിച്ചു ചായ വിഷമാണെന്നു പറഞ്ഞു ഭയപ്പെടുത്തലും മററുരണ്ടും നിർദ്ദോഷങ്ങളെന്നല്ല ഗുണപ്രദങ്ങളായ ആഹാരസാധനങ്ങളാണെന്നുള്ള പ്രേരണയും ഒന്നും പരക്കെ സഫലമായിട്ടില്ല.

കാപ്പിയുടെ പ്രചാരം നിലയ്ക്കു നിൽക്കയോ പുറകോട്ടു പോയിത്തുടങ്ങുകയോ ചെയ്തുകഴിഞ്ഞിരിക്കുന്നു എന്നാണ് തോന്നുന്നതു്. ചായകുടിയുടെ പ്രചാരവർദ്ധന അത്ഭുതകരമാണ്. അതിനാലുണ്ടാകുന്ന ദോഷങ്ങളെ പൃഥക്കരിച്ചു പലരും ലോകപ്രശസ്തരായ പലരും തന്നെ പലപ്പോഴും പ്രതിപാദിക്കയും ചെയ്തു പോരുന്നുണ്ട്. അതിനൊന്നിനും ചായയുടെ മുമ്പോട്ടുള്ള ഗതിയെ തടയാൻ കഴിയുന്നില്ല. നഗരങ്ങളും പട്ടണങ്ങളും മാത്രമല്ല നാട്ടിൻപുറങ്ങളിലുള്ള കുഗ്രാമങ്ങളിലും വനാന്തരങ്ങളിലുള്ള കുടിപ്രദേശങ്ങളിലും കൂടി ചായക്കടകൾ ആവിർഭവിച്ചു കാണുന്നുണ്ട്.

ചരിത്രങ്ങളും വലിയ ആളുകളുടെ പതിവുകളും ശീലങ്ങളും കുറിച്ചു വയ്ക്കാറില്ലാത്ത ഇൻഡ്യയിലെ ചായകുടിയെക്കുറിച്ച് ഇംഗ്ലണ്ടിലെ പ്രസിദ്ധന്മാരുടെ കഥകൾ പോലെയുള്ള കഥകൾ പറയാൻ പ്രയാസമാണ്. എങ്കിലും "മുപ്പതുവയസ്സു പ്രായമുള്ള ഒരാൾക്കു ദിവസം മുപ്പതു കപ്പ് ചായ കുടിക്കാം." എന്നും "ഞാൻ പതിവായി പത്തു മുതൽ നാല്പ

ത്തു വരെ കപ്പു ചായ കുടിക്കുന്നു; ഞാൻ അരോഗദൃഢഗാത്രനാണ്." എന്നും മററും പറഞ്ഞു ചായയെക്കുറിച്ചു പരസ്യം ചെയ്യുന്ന സുപ്രസിദ്ധർ ഇവിടെയും ഇല്ലാതില്ല. പല ഗ്ലാസ് "സിംഗിളും ഡബിളും" ചായകുടിക്കാത്ത ചെറുപ്പക്കാർ ഇപ്പോൾ സാമാന്യരുടെ ഇടയിൽ ചുരുക്കമാണ്. മോട്ടോർ ഡ്രൈവറന്മാർ പൊതുവെ ചായകുടിയന്മാരായിട്ടാണു കാണുക. ബസ്സ് നിൽക്കുന്നിടത്തെല്ലാം ചായ കുടിക്കാതെ അവർ നിങ്ങുകയില്ല. അവക്കു ചോറു വേണ്ട. ഊണിൻെറ സ്ഥാനം ചായ കൈവശപ്പെടുത്തിക്കഴിഞ്ഞു. ഉണ്ണാൻ ക്ഷണിച്ചിട്ടുള്ള അനേകം ഡ്രൈവറന്മാർ "വേണ്ട; ചായ കുടിച്ചു; അല്ലെങ്കിൽ കുടിച്ചു കൊള്ളാം" എന്നു പറഞ്ഞു ഊൺ ഉപേക്ഷിച്ചിട്ടുള്ളതു് ഈ എഴുത്തുകാരൻെറ അനുഭവമാണ്.

ചായ, അതിനെകുറിച്ചു ഡാക്ടറന്മാരും മററു വിദഗ്ദ്ധന്മാരും, ആവൎത്തിച്ചു പറഞ്ഞിട്ടുള്ളപോലെയും പറഞ്ഞു വരുന്നതു പോലെയും, ദോഷങ്ങൾ മനുഷ്യ ശരീരത്തിനും ബുദ്ധിക്കും ഉണ്ടാക്കുമെങ്കിൽ ഭാവി ജനസമുദായത്തേപ്പററി, തിരുവിതാംകൂറിലെയല്ല, ഇൻഡ്യായിലെ അല്ല ലോകത്തിലെ മുഴവൻ ജനസമുദായത്തെപ്പററി അവരുടെ ആരോഗ്യവും ബുദ്ധിശക്തിയും സംബന്ധിച്ചു നമ്മൾ വളരെ ഉല്കണ്ഠപ്പെടേണ്ടിയിരിക്കുന്നു. ഒരു ഒററ മനുഷ്യജീവിപോലും ചായവിഷം വ്യാപിക്കാത്തവനായി ഉണ്ടായിരിക്കയില്ലെന്നു തോന്നുന്നു. ചായയുടെ പ്രചാരം അത്ര വേഗത്തിലും വ്യാപ്തിയിലും ആണു സംഭവിച്ചുവരുന്നതു്.

എന്നാൽ സാമാന്യം പോലേ കടുപ്പമുള്ള ഒരു കപ്പ് ചായ വൈകുന്നേരം കുടിച്ചാൽ അന്നുരാത്രിയും പിറേറന്നു പകലും ഉറങ്ങാൻ നോക്കേണ്ട എന്നാണ് ഈ എഴുത്തുകാരൻെറ അനുഭവം. അല്പം കടുപ്പംകൂടിയാൽ ശരീരത്തിലെ ഞരമ്പുകൾ ആസകലം പുളയ്ക്കുന്നതായി തോന്നുകയും ചെയ്യും. പക്ഷേ ഇതു പുകയില മുറുക്ക പഠിക്കാൻ ആരംഭിക്കുന്നവരേപോലെ ആയിരിക്കും. രുചിയുള്ളതായി തോന്നിയിട്ടുണ്ടെങ്കിലും ഇന്നും ചായയോടു അടുക്കാൻ പേടിയാണ്.

## മഹദ്വാക്യങ്ങൾ

പ്രഭാതം വത്സരത്തെ എന്നപോലെ ബാല്യം മനുഷ്യനെ കാണിക്കുന്നു. (മിൽട്ടൺ)

മനുഷ്യനു തൻെറ ശിശുക്കളോളം സ്നേഹമുള്ള എന്തൊരു സമ്മാനത്തെയാണു ദൈവം നൽകിയിട്ടുള്ളതു്. (സിസറോ)

ഒരു നന്ദിയില്ലാത്ത ശിശു ഒരു സൎപ്പത്തിൻെറ വിഷപ്പല്ലിനേക്കാൾ മൂർച്ചയേറിയതാണ്. (ഷേക്സ്പിയർ)

# പരേതനായ
# വൈക്കം സി. എൻ. രാമൻപിള്ളയും
# അദ്ദേഹത്തിൻെറ കൃതികളും

(വൈക്കം എൻ. രാമകൃഷ്ണപിള്ള)

(തുടച്ചു)

ഭാഷാപോഷിണി മാസികവഴിയായി പല ഖണ്ഡകൃതികളും വെളിയിൽ വന്നിട്ടുണ്ട്. അതിൽ "ശരൽക്കാലചന്ദ്രൻ" എന്ന കവിത സഹൃദയഹൃദയാകർഷകമായിരുന്നു എന്നു തീർത്തു പറയാവുന്നതാണ്. ചന്ദ്രോദയാരംഭത്തിലുള്ള ആകാശത്തിൻെറ ഒരുക്കം എത്ര ഹൃദയംഗമമായി വർണ്ണിച്ചിരിക്കുന്നു എന്നു നോക്കുക:—

"ആകാശപ്പന്തലിൽ പൂക്കതിരൊളി—
തിരളും വെള്ളമേക്കട്ടികെട്ടി—
ട്ടാകാരശ്രീയിണങ്ങും ചെറുകനക—
വിളക്കും നിരക്കെ കൊളുത്തി
ഏകാഭിപ്രായപൂർവ്വം സുരകുലസുദതീ—
വൃന്ദമാശിസ്സുമേന്തി—
ലോകാൻ നില്ക്കുന്നു; രാജാവിവനുടെ—
യുദയംകണ്ടു സോല്ലുണ്ഠമാരാൽ."

മറെറാരു പദ്യംകൊണ്ടു ചന്ദ്രൻെറ കൃതാൎത്ഥത വ്യക്തമാക്കുന്നതു നോക്കുക.

കല്ലിന്മേലും കതിർപൊന്മണിയൊട്ടു—
തലയും ചാച്ചു പാടത്തുനില്ക്കും
നെല്ലിന്മേലും നിശാടപ്പരിഷയുടെ
മുടിക്കും മടിക്കാതെ നിത്യം
പുല്ലിന്മേലുംപുരാരിപ്രഭുവിനുടെ
കരംതട്ടു പൊട്ടിച്ചു തണ്ടാർ—
വില്ലിന്മേലും വിളങ്ങും വിരുതുടയ
ശരച്ചന്ദ്ര! നീ തന്നെ ധന്യൻ."

"ഭരതൻെറ മാൻകിടാവു്" "മുക്കുകണ്ണാടി" ഈ രണ്ടു ഖണ്ഡകൃതികളിൽനിന്നും രീതി അറിവാൻ മാത്രം യഥാക്രമം ഓരോ പദ്യങ്ങൾ ഉദ്ധരിച്ചുകൊള്ളട്ടെ,

"മാന്തോലും മരവിരിയും മഹാബ്ധിശയ്യാ—
ഭ്രാന്തോലും തിരുവുടലും സഹായമാക്കി
പൂന്തോട്ടം പുരവരമംഗനാകുലത്തിൻ—
മാന്തോരുമ്പഥമിവമന്നവൻ മറന്നു.

പുലിമൂത്തു കററ ചടയ്ക്കിലും ചു
ണ്ടെലിയായ് തീരുക കേട്ടുകേൾവിയുണ്ടോ
കലി വൈകൃതരീതികൊണ്ടു രത്നാ-
വലി പാററക്ഷെന്നങ്ങളായിടാമോ?"

തുള്ളൽപാട്ടുകളുടെ ജനയിതാവായ കുഞ്ചൻനമ്പ്യാർ തുള്ളൽപാട്ടുകൾകൊണ്ടു കൈരളിയെ പോഷിപ്പിക്കുകയും തോഷിപ്പിക്കുകയും ചെയ്തിട്ടുണ്ടെന്നുള്ള കാര്യം സകലരാലും സസന്തോഷം സമ്മതിക്കപ്പെട്ടുന്നതാണല്ലോ. എന്നാൽ അദ്ദേഹത്തിൻെറ കാലത്തിനുശേഷം പല കവികളും ആ പ്രസ്ഥാനത്തെ തുടൎന്നു കവിത എഴുതിയിട്ടുണ്ടെങ്കിലും ആൎക്കുംതന്നെ അദ്ദേഹത്തെ സമീപിക്കുവാൻകൂടി കഴിഞ്ഞിട്ടില്ലെന്നു പറയുന്നതിലും അതിശയോക്തിയുണ്ടെന്നു തോന്നുന്നില്ല.

"സഹസ്രകലശം" തുള്ളൽ എഴുതിയിട്ടുള്ള നമ്മുടെ കവിയാകട്ടെ, മേൽ പ്രസ്താവിച്ച സംഗതികൾ ശരിയാണെന്നു സമ്മതിക്കുന്നു എന്നു തോന്നുമാറു് ആ തുള്ളലിൻെറ ആരംഭത്തിൽ:—

"നമ്പിയാരാശാൻ നടന്ന വഴിതെല്ലു-
വമ്പിച്ചതാണെന്നു ബോദ്ധ്യമുണ്ടെങ്കിലും
ആ വഴിയാരും നടക്കാതിരിക്കുകിൽ
കേവലം മാഞ്ഞതു ശൂന്യമാകില്ലയോ
സാവധാനത്തിൽ ഗമിച്ചുനോക്കട്ടെ ഞാ-
നാവലാതിക്കു പുറപ്പെട്ടായ്കാരുമേ."

എന്നുള്ള അപേക്ഷയാണു സമൎപ്പിക്കുന്നതു്.

ദേവസ്വം വിഭജനം കഴിഞ്ഞിട്ടില്ലാത്ത അക്കാലത്തു വൈക്കത്തു ദേവസ്വം കലവറയിൽ സാമാനങ്ങൾ ഏററു വാങ്ങുവാൻ വരുന്ന അധികാരികളെ ചിത്രീകരിച്ചിരിക്കുന്നതു നോക്കുക.

"നമ്പ്യാതിരിയുമവിടെയെത്തി ഹന്ത!
സമ്പ്രതിപ്പിള്ളയും നാൾവഴിപ്പിള്ളയും
അമ്പലം സമ്പ്രതി സമ്പ്രതി ചന്ത്രുവും
സമ്പ്രമോദത്താൽ സ്ഥലംപ്രതി പുസ്തകം
ഹസ്തമൂലത്തിലും പേനാ ചെവിക്കലും
പ്രത്യേകമായൊരു പെൻസിൽ കരത്തിലും
വൃത്തിയായ് ചേൎത്തു രണ്ടാംമുണ്ടരയിലും
ഇത്തരം ജീവനപ്രൗഢിയോടുമവ-
രെത്തിനാരത്യന്തഭക്തിസമന്വിതം."

കലവറയിലെ തൈരളവിന്റെ ബഹളവും, തഹശ്ശീൽദാരോടുള്ള ഒരു വല്യമ്മയുടെ ആവലാതിയും ആണു് അടിയിൽ ചേൎക്കുന്നതു്.

"നാണിമുപ്പത്തഞ്ചു നങ്ങേലിനാല്പതു്
തോണിയിൽകാളിയിരുപതിടങ്ങഴി
മാക്കീച്ചിറയിലെ ഗൗരിപത്തിത്യാദി
ബുക്കിൽകുറിച്ചിതു സമ്പ്രതിപ്പിള്ളയും

അപ്പോൾ,

കല്യനാണ്ടിപ്പിള്ള തന്നോടൊരുമൂത്ത-
വല്യമ്മ സങ്കടംപൂണ്ടഥ ചൊല്ലിനാൾ
വെഞ്ചാമരത്തലയും വപ്പിവായുമ-
പ്പഞ്ചാരവാക്കും വണക്കവും പൂണ്ടവൾ
പൊന്നേജമാനനെയെൻ തൈരളക്കാഞ്ഞ-
തന്യായമാണപേക്ഷിച്ചുമാസപ്പടി,
പിള്ളയങ്ങന്നിന കണ്ണിൽപിടിച്ചില്ല
കൊള്ളരുതാത്ത കിഴവിയായ്പോയിഞാൻ
വാല്യവാക്കാരത്തിമാരുടെതൈരിനെ,
മേല്യകീഴള്ളോർ വിലവയ്ക്കുയുള്ളൂ.

*    *    *    *

*    *    *    *

ഇങ്ങിനെയല്ലെങ്കിലെൻതൈരിതിൽ ദൂഷ്യ
മങ്ങന്നുകണ്ടതെന്താണെന്നുചൊല്ലട്ടെ

*    *    *    *

ഞത്തമ്പുരാന്റെകലശത്തിനുമിരു-
പത്തേഴുകൊല്ലമളന്നുതൈരേഷഞാൻ
ഇപ്പോളിതിന്നിടയായ് പെരുംതൃക്കോവി-
ലപ്പനെല്ലാം കണ്ടിരിക്കുന്നതല്ലയോ.

*    *    *    *

മോളിൽതെളിഞ്ഞജലം തെല്ലുകാണുകയാൽ
കാളിവല്യമ്മേടെതൈരു മോശത്തിലായ്
പൊന്നേജമാനൻ കുറച്ചുകുടിച്ചിട്ടെ-
ളൊന്നുനോക്കേണമെൻതൈരിൻതരം മൂടാ-
ഇതൈരുപീത്തയാണെങ്കിൽ വാങ്ങിക്കേണ്ട
മുത്തമ്മേപിന്നെവഴക്കിനും വന്നിടാ
ഇത്തരംചൊല്ലിക്കരച്ചോന്നിളക്കിയാ-
മുത്തിയല്പംതൈരെടുത്തുനൽകീടിനാൾ

ഒന്നുമന്നപ്പിച്ചുനോക്കിയാണ്ടിപ്പിള്ള
നന്നുനന്നിതെരുതങ്ങനെയൊന്നാന്തരം."

കിഴവികളുടെ സംഭാഷണരീതിയും, പരമാൎത്ഥതയും എത്ര തന്മയത്വത്തോടുകൂടി വൎണ്ണിച്ചിരിക്കുന്നു.

ശ്രീ: രാമൻപിള്ളയുടെ കവിതാവാസനയും, പാടവവും "ശ്രീമൂലാഭരണം" എന്ന ഖണ്ഡകൃതിയിൽ ഉള്ള ഏതു പദ്യത്തിലും സവിശേഷം കളിയാടുന്നുണ്ട്. ഗ്രന്ഥകൎത്താവ് ഈ കൃതി ആദ്യന്തം ഇന്നത്തെ പൂജ്യപാദരായ അദ്ധ്യക്ഷനവർകളെ വായിച്ചു കേൾപ്പിച്ചിട്ടുള്ളതായി കേട്ടിട്ടുണ്ട്;

" 'ധൎമ്മാവിർ'ഭൂതരൂപം വിബുധവിരചിതം
"ഭീമ"സംപാദഘോഷം
നിൎമ്മായം"പാൎത്ഥ"ലീലാവിധിയിൽ"നകുല"
സമ്മാന്യചാരുസ്വഭാവം
ശൎമ്മാനന്ദംവളൎക്കും പ്രഭയൊടു "സഹദേവാ"-
ൎത്ഥമായുല്ലസിക്കും
കൎമ്മാനുഷ്ഠാനമേവം മഹമഹിമവിളങ്ങീടിനാൻ
"പാണ്ഡവാ"ഭം.

ഈ പദ്യത്തിൽ മഹമഹിമയെ വാഴ്ത്തുന്ന കൂട്ടത്തിൽ പാണ്ഡവപക്ഷമായിട്ടുകൂടി അൎത്ഥം സ്പഷ്ടമാകുന്നുണ്ട്.

"ജീവിതബോധം" എന്ന മറെറാരു ഖണ്ഡകൃതിയിൽ ഒരു പുലമാടം ഇരിക്കുന്ന വയലിനേ കവി കാണുന്നതു നോക്കുക.

"നിറച്ചുതങ്കപ്പുറവച്ചുപാലം-
കുറച്ചുകാണിച്ചുവടിച്ചപോലെ
പുറത്തുനിന്നുംവയൽനോക്കുവോൎക്ക-
നിറപ്പെട്ടും നെൽക്കൃഷിമേനിക്കൂട്ടി."

ആ മാടത്തിലെ പുലച്ചിയുടെ മുഖവൎണ്ണന:—

മിഴിപ്രഭാസങ്കലിതംമുഖശ്രീ-
യൊഴിച്ചുപോകാതുളവാക്കിനിത്യാ
കഴിച്ചുകൂട്ടും രദനാളിചാണോ-
ക്കുഴിക്കലേപിച്ചകമൊട്ടുതന്നെ.

ആ കുടിലിലെ കിടാത്തിയുടെ ജോലി,

വരാലുകീറിച്ചിലമാലകോൎത്താ-
ധരാതലത്തിൽ കിട്ടകിൻെറമോളിൽ
ഒരാശയെകൊക്കൊണ്ടു നിരത്തിയുന്നം-
വരാതെകാക്കുന്നു പുലക്കിടാത്തി."

എന്നു, എത്ര സ്വാഭാവികമായി വൎണ്ണിച്ചിരിക്കുന്നു.

വൈക്കം അയ്യർകുളങ്ങരയുള്ള പള്ളിക്കൂടം പണിയിച്ചതിന് ഉൽഘാടനംചെയ്യുന്ന അവസരത്തിൽ എഴുതി വായിച്ച കവിതയിലെ ഏതാനും വരികൾ അടിയിൽ പറഞ്ഞുകൊള്ളട്ടെ,

"കുട്ടികൾക്കാദ്യ പാഠങ്ങൾക്കു മന്ദിരം
കെട്ടിപ്പവരിൽ പ്രസാദമിവന്നാ
അട്ടിപ്പേറായെകിട്ടജ്ഞാനകാനനം
വെട്ടിത്തെളിക്കുമിൻസ്പെക്ടർ ധീമാൻ
ഇമ്മേനിചേരുമേപ്പാടുകൾ നിർമ്മിക്കുവോ-
രെമ്മെപരമുപിള്ളമ്മഹാത്മാ

*   *   *   *
*   *   *   *
*   *   *   *

ഇക്കിഴക്കം ചേരി തെക്കേമുറിയാകും
ദിക്കിലുള്ള ചെറുപൈതങ്ങളിൽ
അക്ഷരവിദ്യ പഠിപ്പിക്കുവാനായി-
ട്ടക്ഷയമിപ്പാഠശാലതീർന്നു.
മോടിത്തികവനായ് ക്രൂസൻകൈവിട്ടിതി-
നോടിട്ട വെങ്കളിത്തേപ്പതിന്നു
വീതിയും പൊക്കവും വേണ്ടപോലുണ്ടിതിൽ
ഭീതിയുംവേണ്ട പഠിപ്പവർക്ക്
ഇക്കെട്ടിടം പണിയിച്ചോരുമാന്യനീ-
ദ്രിക്കെട്ടിലും കേളികെട്ട ധീമാൻ!
ആദികാലത്തൊരു സാധു കുടുംബത്തി-
ലിട്ടിക്കിൽ ജാതനയ്യപ്പൻ പിള്ള
വക്കീൽപണികൊണ്ടു ഭാഗ്യോദയംകൊണ്ടും
സൽക്കീർത്തിനേടിയ പുണ്യശാലി"

*   *   *   *
*   *   *   *
*   *   *   *

മഹാകവി കാളിദാസന്റെ "കുമാരസംഭവം" തർജ്ജമചെയ്തിട്ടുള്ള എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു പാർവ്വതീദേവിയുടെ സ്തനദ്വയങ്ങളെ വർണ്ണിച്ചിരിക്കുന്ന കൂട്ടത്തിൽ കുചങ്ങൾ വലുതാണെന്നും, ഇട കുറവാണെന്നും കാണിക്കുവാൻ വേണ്ടി-

"ഒക്കൊത്തമട്ടിലൊരു താമരനൂൽക്കുപോലും"

എന്നാണു പറഞ്ഞിരിക്കുന്നതു്. നമ്മുടെ കവി "ദേവീസ്തവ"ത്തിൽ ദേവി

യുടെ കുചദ്വയങ്ങളെ വർണ്ണിച്ചിരിക്കുന്നതു നോക്കുക.

"സങ്കൽപരേഖയുമിടയ്ക്കു കടന്നു കൊൾവാൻ
തങ്കൽപ്രയാസമിയലുംപടി തിങ്ങിവിങ്ങി
തങ്കക്കുടങ്ങൾവടിവായ്തവമാറിൽവാഴും
കൊങ്കദ്വയം ഭവവിഷാദവിനാശചക്രം."

ഇദ്ദേഹം "ദേവീസ്തവം" എഴുതിയതു് 1099-ൽ ആണു്. താഴെ ഉദ്ധരിക്കുന്ന ശ്ലോകം എഴുതി അവസാനിപ്പിച്ചതോടുകൂടി അന്നത്തെ കവിത എഴുത്തു നിറുത്തി കിടന്നുറങ്ങി.

"തൃക്കാലിനുള്ള നരിയാണികളാണുറപ്പി-
നിക്കാണുമേഴുലകിനും പിരിയാണിപണ്ടേ
മുക്കാൽമുഹൂർത്തസമയത്തിനകത്തുസർവ്വം
മുക്കാനുമമ്മമതി ശീഘ്രമുയത്തുവാനും."

നേരം വെളുത്തു ഭയങ്കരമായ വെള്ളപ്പൊക്കം. ഈ പദ്യമാണു് 1099—ലെ വെള്ളപ്പൊക്കത്തിൻെറ മുന്നറിവു് എന്നു് അദ്ദേഹം ചിലപ്പോൾ പറയാറുണ്ടു്.

"ഭൂതനാഥോൽഭവം" പാനയാണു് അദ്ദേഹത്തിൻെറ മറെറാരു കൃതി. അതിലെ മോഹിനീവർണ്ണന എത്ര മോഹനമായിരിക്കുന്നു.

"വാസന്തി" മധുമാധുര്യസാരത്തിൽ
വാസമേടി വിലസുന്നമൃദ്വംഗി
ഉജ്ജ്വലമണിഭൂഷണദീപ്തിയാൽ
"ഗ്രീഷ്മ"വേളതൻ സാദൃശ്യമാണ്ടവൾ
ഹർഷദമായ പൂന്തനുകാന്തിയാൽ
"വർഷ"കാലപ്രവൃത്തിവഹിച്ചവൾ
നീരദരുചി തിങ്ങിപ്രസന്നമാം
"ശാരദാം"ബരംപോലെമനസ്വിനി
ആനനാഭയാൽ പത്മനാശത്തിൻെറ
മാനമാണ്ട "ഹേമന്ത"വിലാസിനി
താമരവളയംപോലെ മൃദ്വംഗ-
കോമള "ശിശിര"ത്വം കലന്നവൾ"

ഈ വർണ്ണനയിൽ ആറു ഋതുക്കളേയും ചേർത്തിരിക്കുന്നതുപോലെ, അടുത്തതിൽ, കാലസ്വരൂപനായ ഭഗവാൻെറ മോഹിനീരൂപത്തെ, കാലഗണനയ്ക്കു ചെയ്യുവാനുതകുന്ന മാസങ്ങളോടനുബന്ധിച്ചു് വർണ്ണിച്ചിരിക്കുന്നു.

"ഈഷലററ വിശപംമയക്കും-
ഘോഷഹാസവിലാസഭാവങ്ങളും
ദോഷഹീനമിടവലാഭാധികാ-
ശേഷമഞ്ജുളമംഗവൈചിത്ര്യവും
കോമളസ്തനയുഗ്മവും കർക്കിട
ശ്രീമനോജ്ഞമാംമാറിടദേശവും
സിംഹമദ്ധ്യവും കന്നികാഭാവത്തെ
സംഹരിക്കുന്ന ചാരുസ്വരൂപവും
നിസ്തുലാഭകലരുംവദനവും
അഷ്ടമംഗല്യസർവ്വാംഗഭംഗിയും
ശ്രീധനുർഭ്രുകുടികളും സാരസ്യ
ബോധമേറുംമകരമിഴികളും
ഹേമകുംഭസ്തനങ്ങളും പൂണ്ടതി
ക്ഷേമദായകീ വത്സരരൂപിണീ
മീനകേതനപ്പൊൻകൊടിക്കുറപോൽ
കാനനസ്ഥലേ കേളിയാടീടുന്നു.

ഇടക്കാലത്തു നമ്മുടെ കവി കാലിൽ രക്തവാതം പിടിപെട്ടു കുറച്ചു നാൾ കിടപ്പിലായിപ്പോയി. അക്കാലത്ത് "ഒരു ഭക്തന്റെ ആവലാതി" എന്ന തലക്കെട്ടിൽ എതാനും പദ്യങ്ങൾ രചിച്ചിട്ടുണ്ട്.

"പാമ്പിൻപണ്ടംധരിക്കും പ്രഭുവിനൊടൊരു-
രുമിച്ചമ്മ വാഴുന്നപള്ളി-
ത്താമ്പിക്കോണേറിയാറിൻ വികൃതികൾ
കരുതിടകല്വം കാവലായി.
ഞാമ്പിന്നെത്താഴെനിന്നീമുറവിളിതുടരെ
ച്ചെയ്തിൽ നീ കേൾക്കുമോ മ-
ററാമ്പിളളരാരുമിമ്മാതിരിനെറികെട്ടവാ-
നോക്കയില്ലോക്കണം നീ."

ഇതിന്റെ ശയ്യാഗുണവും ഭംഗിയും ഒന്നു വേറെയാണെന്നൊട്ടു പറയേണ്ടതില്ലല്ലൊ.

"സന്മാർഗ്ഗപോഷിണീസഭ"ക്കാർ, 1086-ൽ ഭാഷാപോഷണീസഭയുടെ ആദ്ധ്യക്ഷപദം സ്വീകരിക്കുന്നതിന് എഴുന്നള്ളിയ മഹാമഹിമശ്രീ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ഒരു വണ്ടിയിലിരുത്തി വലിച്ചുകൊണ്ടു പോന്നിട്ടുണ്ട്. തിരുമനസ്സിൽനിന്നും മറെറാരവസരത്തിൽ; സ

ന്മാർഗ്ഗപോഷണീസഭക്കാർ എനിക്കു നരവാഹനത്വം അനുവദിച്ചവരാണെന്നു പുകഴ്ത്തുകയും ചെയ്തിട്ടുണ്ട്. തമ്പുരാൻതിരുമനസ്സുകൊണ്ടു തീപ്പെട്ട അവസരത്തിൽ 'സന്മാർഗ്ഗപോഷണി'യുടെ ഒരു വിശേഷാൽ യോഗംകൂടി തിരുമേനിയുടെ നിര്യാണത്തിൽ നിർവ്യാജം അനുശോചനപ്രകടനങ്ങൾ പലരും ചെയ്യുകയുണ്ടായി. തദവസരത്തിൽ "തീരാത്ത നഷ്ടം" എന്ന തലക്കെട്ടിൽ ഏതാനും പദ്യങ്ങൾ എഴുതി, നമ്മുടെ കവി വായിച്ചു. ഓരോന്നും എത്രമാത്രം ഹൃദയസ്പൃക്കുകളാണെന്നു പറഞ്ഞറിയിക്കാവുന്നതല്ല.

"സന്മാർഗ്ഗപോഷണി പുരാനരവാഹനത്വം
സമ്മാനമേകിയൊരു പുണ്യനരേന്ദ്രനിപ്പോൾ
സന്മാതൃകയ്ക്കു ചരമസ്ഥിതിപാടവാനം
ചിന്മാത്രരൂപി ഹരി സംഗതിയാക്കിയല്ലോ.

ഭ്രൂജാതനായതുമുതല്ക്കതിശുദ്ധിചേർന്നും
ആജാതകൗതുകമിണങ്ങിയരൂപമാർന്നും,
രാജാതപത്രനിഴലിൽകുടികൊണ്ടഭാഷ--
യ്ക്കീജാതകപ്പിഴയൊരാൾ നിരൂപിച്ചതാണോ?

തായാട്ടുകാട്ടുമൊരുദുർവ്വിധി പാഞ്ഞുകേറി-
ശ്ശ്രീയാട്ടിമാച്ചു ഭുവനത്തിനു ദുഃഖമേകി
സ്ഥീയാട്ടഹാസമൊടു സൂരിവനാന്തകത്തു
നായാട്ടുചെയ്തു കവികേസരിയെപ്പിടിച്ചു.

ആകുന്നപോലെ പല നാടകനന്മനമ്മി-
ലേകുന്നതിന്നു ഗുരുവാകിയ ശാസ്ത്രകാവ്യം
ആ കണ്ടിതം തലയടിച്ചുകരഞ്ഞുഭാഷാ--
ശാകുന്തളം പുലകുളിച്ചുവെലിക്കിരുന്നു."

തിരുമനസ്സിലേയും, നാട്ടുകാരുടേയും വാത്സല്യലാളനാദികൾക്കു് ഒരുപോലെ പാത്രീഭൂതയായ ശാകുന്തളത്തെ പുലകുളിപ്പിച്ചു വെലിക്കിരുത്തിയതു് ഏതു കഠിനഹൃദയവും ദ്രവിപ്പിക്കുന്ന സംഗതിയാണെന്നു് എടുത്തുപറയാതെ തരമില്ല.

ജീവിതകാലത്തിന്റെ ഒടുവിലൊടുവിലായപ്പോൾ അദ്ദേഹത്തിനു ആദ്ധ്യാത്മികചിന്തയ്ക്കല്ലാതെ സമയം കിട്ടാതെ വന്നുതുടങ്ങി. സ്വന്തം കാര്യങ്ങൾപോലും അമാന്തത്തിലും അശ്രദ്ധയിലും കഴിഞ്ഞുകൂടുകയായി പതിവായി ചിലരുടെ നിർബന്ധപൂർവ്വമായ അപേക്ഷയെ ഉപേക്ഷിക്കുന്നതിലുള്ള വൈമനസ്യംകൊണ്ടു മാത്രമാണു കവിതയെഴുതുന്നതെന്നുകൂടി വന്നുകൂടി. ഈ സന്മാർഗ്ഗപോഷണീസഭയുടെ; പതിനേഴാമത്തെ വാർഷികയോഗത്തിൽ വായിച്ച മറെറാരു കവിതയാണു "ഭക്തി." താഴെ ഉദ്ധരിക്കുന്ന പദ്യത്തിൽനിന്നു് അദ്ദേഹത്തിന്റെ യോഗാഭ്യാസപരിചയം സ്പഷ്ടമാകുന്നു.

"മൂലാധാരാഗ്നിയിങ്കൽ ദുരിതദഹനവും-
കുണ്ഡലീചക്രവാത-
ജ്വാലാസംഘാതസംഭാവിതഹൃദയമഹാ-
പത്മകിഞ്ജൽക്കഭാസ്സം
നാലാമ്നായാബ്ധിവററിച്ചൂയരുമമൃതുപോൽ
സച്ചിദാനന്ദരൂപ-
ശ്രീലാഭാകാരവുംകൊണ്ടവരിവിടെ-
നമുക്കെന്തു ഭാഗ്യങ്ങളാംനാളാം കീ."

"ജീവിതസാരം" എന്ന വേറൊരു ഖണ്ഡകൃതിയിൽ ഭൂലോകത്തെപ്പററി പറയുന്നതു വിചാരിക്കുമ്പോൾ, വെറും ലൌകികനാണെന്നു ചിലക്കു തോന്നിയേക്കും. ആത്മീയചിന്തകളിൽ വേരൂന്നിയുറച്ചിരിക്കുന്ന മനുഷ്യരുടെ ദ്വൈതാദ്വൈതങ്ങളെ തിരിച്ചറിയുന്നതിന്, സംസാരനിബദ്ധനായ ഒരുവനാൽ സാദ്ധ്യമല്ലെന്നുമാത്രമേ എനിക്കു പറവാനുള്ളു.

ഭൂലോകചിത്രം:—

"ആകാശപ്രൗഢമേക്കട്ടിയുമതിനിടയിൽ-
ജ്യോതിരാനന്ദദിവ്യ-
ശ്രീകാളും ഗോളരത്നങ്ങളുമടിയിലി-
ളംപുല്ലണിപ്പാവിരിപ്പും
ഹാ! കാശപ്പായമാകും ദ്രുമവിമലലതാ-
ഭിത്തിയും ചുററുമിബ്ഭൂ-
ലോകാന്തർഗ്ഗേഹമാക്കാണുകമലരിലൊ--
രാനന്ദമേകാത്തതോക്കിൽ"

"ശിവപാദാദികേശാന്തസ്തോത്രം" എന്ന മറെറാരു ഖണ്ഡകൃതിയിലെ കലികൃതദുരിതനിവാരണത്തിനുള്ള ഉപദേശം കേൾക്കുക.

"വേദപ്പൂന്തേൻ സമുദ്രം മുരരിപുശരമായ്-
ശക്രമുഖ്യൎക്കു വായ്ക്കും
ഖേദത്രാസങ്ങൾ തീക്കാൻ ത്രിപുരദഹ-
നസിദ്ധാന്തമാം രൂപകത്തിൽ,
നാദബ്രഹ്മാമൃതാത്മാഹരനുടെ കരതാ-
രാശ്രയിച്ചുല്ലസിക്കും
കോദണ്ഡത്തിന്നു കൂപ്പിക്കലികൃതദുരിതം-
തീക്കുവിൻ ഭക്തരെല്ലാം."

അയ്യർകളങ്ങര വി. എം. സ്കൂളിലെ വിദ്യാൎത്ഥിസംഘത്തിന്റെ വാൎഷികയോഗത്തിൽ വായിച്ച ഇരുപത്തിനാലൊ ഇരുപത്തിയഞ്ചൊ പ

ഭ്യങ്ങളടങ്ങിയ ഒരു ഖണ്ഡകൃതിയാണു—"ഗുരുത്വം". ഇതുതന്നെയാണു് അദ്ദേഹത്തിന്റെ അവസാനകൃതിയും, ഇതിലെ ഓരോ പദ്യങ്ങളിലും ഇതിന്റെ പേരു് അൎത്ഥവത്താക്കുന്നുണ്ടെന്നുള്ള സംഗതി ഏതു സഹൃദയനും തല കുലുക്കി സമ്മതിക്കുകതന്നെ ചെയ്യും.

വിദ്വത്വവും, പരമാൎത്ഥമായ ആത്മബോധവുമുള്ള ആളുകൾ, ലോകം ഈശ്വരമയമായി കാണുന്നു. എല്ലാത്തിനും അവർ ഈശ്വരത്വം കല്പിക്കുന്നു. അവൎക്കു ജാതിമതഭേദമൊ ഉൽക്കൎഷാപകൎഷങ്ങളൊ ഇല്ല എല്ലാത്തിനും എല്ലാവരോടും ഈശ്വരതുല്യമായ ബഹുമാനവും, ഭക്തിയും പ്രദൎശിപ്പിക്കുന്നു. തങ്ങൾ കാണുന്ന എല്ലാ വസ്തുക്കൾക്കും മാഹാത്മ്യവും മനോഹരതയും ഉണ്ടാകുന്നു. ഇങ്ങനെയുള്ള അദ്ധ്യാത്മികചിന്തകളുടെ ഫലമാണു് "ഗുരുത്വം" എന്ന ഖണ്ഡകൃതിയിൽ ആപാദചൂഡം കളിയാടുന്നതെന്നു കാണാം.

"ഇമ്മായാസാഗരത്തിൽ പകലിരവു പരിഭ്രാന്തി
കൈക്കൊണ്ടു ചാടി—
ക്കുമ്മായം കണ്ടു കൗതൂഹലമധികമെഴും കൊച്ചു—
കുഞ്ഞുങ്ങൾപോലെ
സമ്മാനാർഹം സുഖാലംബനപദവി പെട്ടും
മാനുഷൻ മാനഹീനം
ജന്മാഭിപ്രായബോധത്തരികരളിലു—
ദിക്കാതെ കഷ്ടപ്പെടുന്നു."

"ആകാശം പൂത്തു പൂവിൻ മധുരമധുരസാ
ചോരുമെന്നോൎത്തു താഴ—
ത്താകാംക്ഷാപൂൎവ്വമാരും മരുവുക പതി—
വില്ലിധരാമണ്ഡലത്തിൽ
ലോകാരംഭം തുടങ്ങീട്ടിതുവരെ മൃഗതൃഷ്ണാ—
ജലം തെല്ലുപോലും
ശോകാലസ്യങ്ങൾ തൃഷ്ണാവിവശഹൃദയരിൽ
തീൎത്തതായോൎമ്മയില്ല"

"മണ്ണായും മത്സ്യമായും മഹിയിലാഹിനഗ,
ക്രോഡരൂപങ്ങളായും
പെണ്ണായും പേർപെട്ടും പൂമരനിരകൾ
സരിൽസാഗരാഭ്രങ്ങളായും
എണ്ണാൻ വയ്യാത്ത മട്ടിൽ പലവകകൾ വിള—
ങ്ങുന്നു വിജ്ഞാനഭൃത—
ക്കണ്ണാടിക്കാക്കതെല്ലാമപരിമിതപര—
ബ്രഹ്മഭാഗങ്ങൾതന്നെ."

ശ്രീമാൻ സി. എൻ. രാമൻപിള്ള മപ്പതിലധികം ഖണ്ഡകൃതികളും, ആയിരത്തിഒരുന്നൂറിലധികം പദ്യങ്ങളടങ്ങിയ നാലു ഭാഷാന്തരങ്ങൾ എന്ന പുസ്തകവും, (തർജ്ജമയാണ്) അനേകം ഒററശ്ലോകങ്ങളും, പല സമസ്യാപൂരണങ്ങളും, പലരുടേയും ആവശ്യപ്രകാരം അനേകം മംഗളപദ്യങ്ങളും രചിച്ചിട്ടുള്ളതായി കാണുന്നു. ഖണ്ഡകാവ്യങ്ങളിൽ പകുതിയിലധികവും അച്ചടിപ്പിച്ചിട്ടില്ല. അദ്ദേഹത്തിൻെറ അനന്യസാധാരണമായ കവിതാവാസനയും, അപാരമായ പാണ്ഡിത്യവും ഓരോ ഖണ്ഡകാവ്യങ്ങളിലും ഓരോ പദ്യത്തിലും തിളങ്ങി കാണുന്നുണ്ട്. അച്ചടിക്കപ്പെടാത്ത കൃതികൾ ശേഖരിച്ച്, പ്രസിദ്ധീകരിക്കേണ്ടതു ഭാഷാഭിമാനികളുടെ കർത്തവ്യമാകുന്നു. ഇതുകൊണ്ടു ഭാഷയ്ക്കു പോഷണവും, സഹൃദയന്മാർക്കു ഹൃദയാഹ്ലാദവും സിദ്ധമാകുമെന്നുള്ളതു നിസ്സംശയമാണ്.

സന്മാർഗ്ഗപോഷിണീമഹാസഭയുടേയും കേരളസാഹിത്യപരിഷത്തിൻെറയും ശ്രദ്ധ ഈ വിഷയത്തിൽ പതിയുമെന്നു പ്രതീക്ഷിച്ചുകൊണ്ട് ഈ ഉപന്യാസത്തെ ഉപസംഹരിച്ചുകൊള്ളുന്നു.

---

# വിദ്യാഭ്യാസത്തിൽ വരുത്തേണ്ട ചില പുതിയ ഗതിഭേദങ്ങൾ

(ബി. രാമചന്ദ്രറാവു എം. എ., എൽ. ടി.)

വിദ്യാലയങ്ങളിലെ പൂർവ്വാഹ്നപഠന (7 മുതൽ 10 വരെ) കാലം ഭാഷകളും, ഗണിതശാസ്ത്രവും, പ്രത്യേകവിഷയമായി എടുത്തിട്ടുള്ള ശാസ്ത്രങ്ങളും പഠിപ്പിക്കുന്നതിനായി വിനിയോഗിക്കണം. അപരാഹ്നകാലം മുഴുവനും (3 മുതൽ 5 വരെ) വിദ്യാർത്ഥികൾക്ക് പരീക്ഷണശാലകളിലൊ തൊഴിൽശാലകളിലൊ കലാഗൃഹങ്ങളിലൊ പോയി അദ്ധ്യാപകന്മാരിൽനിന്നും ഗ്രഹിച്ച ജ്ഞാനത്തെ ഒന്നുകൂടിമനസ്സിൽ ഉറപ്പിക്കുന്നതിനായിട്ട് അവരുടെ ഇഷ്ടംപോലെ വിട്ടുകൊടുക്കണം. ഇതിനെ തുടൎന്നു കായികവിനോദങ്ങളും പ്രസംഗങ്ങളും (ആഴ്ചയിൽ രണ്ടോ മൂന്നോ) ഉണ്ടായിരിക്കേണ്ടതുമാണ്. പ്രസംഗങ്ങൾ ഭൂമിശാസ്ത്രം, ചരിത്രം, സാമാന്യശാസ്ത്രം മുതലായി അദ്ധ്യേതാക്കൾക്കു സാമാന്യജ്ഞാനം നല്കുന്ന വിഷയങ്ങളെ വിശദമാക്കുന്നതായ സിനിമാ, മായാദീപപ്രദർശനം മുതലായവയുടെ സഹാ

യത്തോടുകൂടി വേണ്ടതാണ്. പാഠപുസ്തകങ്ങളെ ഓരോന്നായി പാരായണം ചെയ്യുന്നതു കൊണ്ട് ജ്ഞാനം സമ്പാദിക്കാമെന്നുള്ള തെററായ ബോധം വിദ്യാൎത്ഥികളുടെ മനസ്സിൽ നിന്നും ദൂരീകരിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഈ വിഷയങ്ങൾക്കായി നിശ്ചയിച്ചിരിക്കുന്ന സമയം മുഴുവനും നോട്ടുപറഞ്ഞെഴുതിക്കുന്നതിൽ മിക്കവാറും വ്യയം ചെയ്യുന്നതായിട്ടാണു കാണുന്നതു്. ചോദ്യങ്ങൾക്കു് പ്രബന്ധരൂപത്തിലുള്ള ഉത്തരങ്ങൾ ആവശ്യപ്പെട്ടിരുന്ന കാലത്തു് ഈ രീതി പക്ഷേ ഏറെക്കുറെ നീതീകരിക്കത്തക്കതായിരിക്കാം. എന്നാൽ ഭാഗ്യവശാൽ ഇന്നത്തെ ചോദ്യരീതികൾ ഹ്രസ്വവും, ബുദ്ധിസൂചകവും, സുബദ്ധവും ആയ ഉത്തരങ്ങളാണു് ആവശ്യം. ഭൂവിവരണപഠനവിഷയത്തിൽ ഒരു രാജ്യത്തിൻേറയോ ഭൂവിഭാഗത്തിൻേറയൊ സ്ഥലഭേദങ്ങളും ശീതോഷ്ണാവസ്ഥയും സസ്യസമ്പത്തും സാമ്പത്തികാഭിവൃദ്ധിയും കാണിക്കുന്നതിനു വേണ്ട മാതൃകാപടങ്ങൾ ഉണ്ടു്. ഭൂപടങ്ങളുടേയും ചിത്രങ്ങളുടേയും പരിശീലനവും അതിനും പുറമേ വിനോദയാത്രകളും അദ്ധ്യേതാക്കളിൽ ഭൂമിശാസ്ത്രത്തെപ്പററിയുള്ള ശരിയായ ജ്ഞാനം ഉല്പാദിപ്പിക്കുമെന്നുള്ളതു തീൎച്ചയാണു്. പാഠ്യപുസ്തകങ്ങൾ ഓൎമ്മയെ പുതുക്കുന്നതിനായിട്ടു മാത്രം വിദ്യാൎത്ഥികൾ സ്വമേധയാ വായിക്കേണ്ടതാണു്. സാമാന്യജ്ഞാനസമ്പാദനത്തിനു് ഉപയുക്തങ്ങളായ വിഷയങ്ങളുടെ പഠനത്തെ സഹായിക്കുന്നതിനുള്ള ഇത്തരം സൂത്രങ്ങൾ എളുപ്പത്തിൽ കണ്ടുപിടിക്കാവുന്നതാണു്. വാസ്തവത്തിൽ പുസ്തകങ്ങളോടുള്ള അമിതമായ അഭിനിവേശത്തിനു വിദ്യാർത്ഥികളിൽ ഒരു വിരക്തി ജനിപ്പിച്ചു നിരീക്ഷണംകൊണ്ടും പരീക്ഷണംകൊണ്ടും, ജ്ഞാനം സമ്പാദിക്കുന്നതിനു് അവരെ പ്രേരിപ്പിക്കേണ്ടതു് അത്യാവശ്യമാണു്. ഭാഷാവിഷയങ്ങൾ ഒഴിച്ചു മറെറല്ലാ വിഷയങ്ങളും നിർബന്ധിതമായി നാട്ടുഭാഷയിൽ പഠിപ്പിക്കുന്നതു ഈ പരിഷ്കാരത്തെ വളരെ സഹായിക്കുന്നതാണു്.

വിദ്യാലയത്തിലെ അദ്ധ്യയനകാലത്തിൽ ഒരു ഭാഗം വിദ്യാർത്ഥികളുടെ സ്വയം പ്രയത്നത്തിനും സ്വശക്തിപ്രകടനത്തിനും ആയി തിരിച്ചുവയ്ക്കുന്നതുകൊണ്ടു അത്യന്തം ഹിതകരമായ ഒരു ഫലം വിദ്യാലയങ്ങളുടെ സുസ്ഥിതിയിൽ ഉണ്ടാകുന്നതും അദ്ധ്യാപകൻെറ ജോലി ഗണ്യമായ വിധത്തിൽ ലഘൂപ്പെടുന്നതുമാണു്. വിദ്യാഭ്യാസമെന്നതു് ഒരു സഹകരണോദ്യമമാണെന്നും അതിൽ അദ്ധ്യാപകനും അദ്ധ്യേതാവിനും അവരവരുടെ ചുമതല വഹിക്കേണ്ടതായിട്ടുണ്ടെന്നും അവൎക്കു ബോദ്ധ്യംവരും.

ക്ലാസ്സിൽവച്ചു പഠിച്ച തത്വങ്ങളുടെ സാരം പ്രായോഗികപരീക്ഷണങ്ങളെകൊണ്ടു ഗ്രഹിക്കുന്നതിനായിട്ടു വിദ്യാർത്ഥികളെ പരീക്ഷണശാലകളിലും തൊഴിൽശാലകളിലും കലാഗൃഹങ്ങളിലും നിയോഗിക്കുന്നതുനിമിത്തം

കരനേത്രപ്രയോഗസാമത്ഥ്യം വികസിപ്പിക്കുന്നതിനുകൂടി അതിനിടയ്ക്ക് അവക്ക ധാരാളം സന്ദർഭം ലഭിക്കുന്നു. കരപരിശീലനം ക്ലാസ്സിലെ പാഠവിഷയങ്ങളുമായി ദൃഢമായി അനുബന്ധിക്കപ്പെട്ടിരിക്കണം. വിദ്യാലയമാകുന്ന ഈ ചെറുലോകത്തിൽ പലതരത്തിലുള്ള ജീവിതവൃത്തിയിൽ ഏപ്പെട്ടിരിക്കുന്ന മാതാപിതാക്കന്മാരുടെ സന്താനങ്ങളായ വിദ്യാർത്ഥികൾ ഒന്നിച്ചുകൂടുന്നു. വിദ്യാത്ഥികൾക്കു പാരമ്പയ്യവഴിക്കു ലഭിച്ചിട്ടുള്ള പലവിധമുള്ള ബുദ്ധിവിശേഷവും എല്ലാവരുടേയും നന്മയ്ക്കായി വഴിയാംവണ്ണം വിനിയോഗിക്കേണ്ടതാണ്. വിവിധതരത്തിലുള്ള ബുദ്ധിവൈഭവത്തോടുകൂടിയവരുടെ ഈ സംഘത്തിൽ വിദ്യാർത്ഥികൾക്കു സഹജമായ സ്വഭാവത്തെ വെളിപ്പെടുത്തുന്നതായ കൈവേലകൾക്കുമാത്രമേ സ്ഥാനം നൽകാവൂ. ഗൃഹവും വിദ്യാലയവും തമ്മിൽ ഒരുമാതിരി സഹകരണം ഏർപ്പെടുത്തുന്നതിന് അസാദ്ധ്യമല്ല. ആശാരിപ്പണി നടത്തുന്ന വിഭാഗത്തിലെ ജോലിക്കാക്ക സ്കൂൾ സാമാനങ്ങളുടെ ചില കേടുപാടുകൾ തീക്കുന്നതിനും ചെറിയ വിദ്യാഭ്യാസോപകരണങ്ങൾ നിമ്മിക്കുന്നതിനും ശേഷിയുണ്ടായിരിക്കണം. അതുപോലെ കൊല്ലന്റെ ആലയും പരീക്ഷണശാലയും സഹകരണംകൊണ്ടു ശാസ്ത്രീയപഠനത്തിനു വേണ്ട ചില്ലറ സാമഗ്രികൾ നിമ്മിക്കുന്നതിനു സമത്ഥമാകും. ഇത്തരത്തിൽ വിദ്യാഭ്യാസത്തിന്റെ എല്ലാ ശാഖകളിലേക്കും അദ്ധ്യാപകന്മാരേയും വേലക്കാരേയും ലഭിക്കുന്നതാണ്. ഇപ്രകാരം വിദ്യാത്ഥികളിൽ യഥാർത്ഥജിജ്ഞാസ ലഭിക്കുന്നതിനും പ്രയത്നമാഹാത്മ്യബോധം പോഷിപ്പിക്കുന്നതിനും മന്ദബുദ്ധികളും അശ്രദ്ധന്മാരുമായ വിദ്യാത്ഥികളിൽ ആത്മവിശ്വാസം ജനിപ്പിക്കുന്നതിനും ആയിട്ടു വിദ്യാഭ്യാസത്തിന്റെ സിദ്ധാന്തവും പ്രവത്തനവും ഏകകാലത്തിൽതന്നെ അനുവത്തിക്കുന്നതിനു സാദ്ധ്യമാണ്. വിദ്യാലയലോകത്തിൽനിന്നും പരാജയത്തേയും അലസതയേയും നിശ്ശേഷം ഉന്മാജ്ജനം ചെയ്യുന്നതിനും സാധിക്കുന്നതാണ്.

---

## ഇൻഡ്യയിലെ വിദ്യാഭ്യാസപരിവർത്തനചരിത്രം

## II.

(എൻ. പി. മാരാർ)

ഇൻഡ്യൻ വിദ്യാഭ്യാസചരിത്രത്തിലെ ഒരു പ്രധാനാദ്ധ്യായമാണു ഹണ്ടർ കമ്മിററി റിപ്പോർട്ട് എന്നുള്ള വിവരം മുൻ ലേഖനത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. തൽഫലമായി വിദ്യാഭ്യാസത്തിന്റെ വിവിധ ശാഖകളും,

ഗവമ്മെണ്ടിൻെറ ശരിയായ നിയന്ത്രണത്തിലും, സനിഷ്കൃഷ്ടമായ പരിപോഷണത്തിലും, അഭിവൃദ്ധി പ്രാപിക്കേണ്ടതാണെന്നുള്ള ബോധം വദ്ധിക്കുവാൻ ഇടയായി. പ്രസ്തുത കമ്മിററിയുടെ ചില പ്രധാനപ്പെട്ട ശുപാശ്കൾ താഴെ എഴുതുന്നവയാണു്.

പ്രാഥമികവിദ്യാഭ്യാസത്തിനു വേണ്ട വ്യവസ്ഥകൾ ഉണ്ടാക്കുകയും, സാമാന്യജനങ്ങളുടെ ഇടയിൽ അതിൻെറ പ്രചുരപ്രചാരത്തിനു വേണ്ടി അശ്രാന്തം പരിശ്രമിക്കുകയും ചെയ്യേണ്ടതു ഭരണകർത്താക്കളുടെ കത്തവ്യമാണു്. പ്രാദേശികനിവാസികളുടെ ധനസഹായവും സഹകരണവും ഉണ്ടായാലും ഇല്ലെങ്കിലും, പ്രാഥമികവിദ്യാഭ്യാസപ്രചാരത്തിനു വേണ്ടതെല്ലാം ചെയ്യേണ്ടതു ഭരണാധികാരികളുടെ കടമയത്രെ. ഗവമ്മെണ്ടു സെക്കണ്ടറിസ്കൂളുകളുടേയും കാളേജുകളുടേയും മാനേജുമെൻറു്, കായ്യക്ഷമതയ്ക്കും സ്റ്റാൻഡേർഡിനും ഹാനിവരാത്തവിധത്തിൽ, ക്രമേണ, സ്വകായ്യസ്ഥാപനങ്ങൾക്കു വിട്ടുകൊടുക്കുവാൻ, എല്ലാ വിദ്യാഭ്യാസഡയറക്ടറന്മാരും ഉത്സാഹിക്കേണ്ടതാണു്. അപ്രകാരം മാനേജുമെൻറു് ഏറ്റെടുക്കുവാൻ സന്നദ്ധതയുള്ള സ്വകായ്യസ്ഥാപനങ്ങൾക്കു് ഉദാരമായ ധനസഹായം ചെയ്യേണ്ടതും ഗവമ്മെണ്ടിൻെറ കത്തവ്യമാണു്. അനന്തരഫലമായി, പ്രാഥമികവിദ്യാഭ്യാസവിഷയത്തിൽ ഗവമ്മെണ്ടു പൂവാധികം ശ്രദ്ധ പതിപ്പിച്ചുതുടങ്ങുകയും അതിനു നാടൊട്ടുക്കു പ്രചുരപ്രചാരം സിദ്ധിക്കുകയും ചെയ്തു. ഗവമ്മെണ്ടിൻെറ പ്രോത്സാഹനത്താൽ അനേകം പ്രൈവററുവിദ്യാലയങ്ങൾ നാട്ടിൻെറ നാനാഭാഗങ്ങളിലും വദ്ധിച്ചുതുടങ്ങി.

കമ്മിററിയുടെ ശുപാശ്കളിൽ കരിക്കുലത്തേയും പരീക്ഷയേയും പരാമശിക്കുന്നവയെ ഇതിനുപരി, വിവരിച്ചുകൊള്ളുന്നു. ജനങ്ങളുടെ നിത്യജീവിതത്തിൽ പ്രയോജനകരങ്ങളും പ്രായോഗികങ്ങളും ആയ വിഷയങ്ങളെപ്പററി വിദ്യാലയങ്ങളിലും കലാലയങ്ങളിലും അദ്ധ്യാപനം നടത്തേണ്ടതാണു്. അതാതുദിക്കുകളിൽ നടപ്പിലിരിക്കുന്ന കണക്കുരീതികൾ, കൃഷി, വ്യവസായം, ആരോഗ്യം മുതലായവയിൽ പ്രായോഗികമായ പരിജ്ഞാനവും പരിശീലനവും നൽകത്തക്കവണ്ണം, പ്രകൃതിപാഠം, പ്രകൃതിവിജ്ഞാനം, കൃഷിശാസ്ത്രം, ആരോഗ്യരക്ഷ എന്നിവ പാഠ്യവിഷയങ്ങളായി നിശ്ചയിക്കേണ്ടതാകുന്നു. ഇൻഡ്യാമഹാരാജ്യത്തിലെ വിവിധപ്രദേശങ്ങളിൽ പാഠ്യവിഷയങ്ങളിൽ ഐകരൂപ്യം ഉണ്ടായിരിക്കണമെന്നു നിർബന്ധിക്കേണ്ടതില്ല. എന്തെന്നാൽ, പ്രകൃത്യാതന്നെ, അവ ഭിന്നങ്ങളായിരിക്കുമെല്ലോ.

ക്ലാസ്സുകളിൽനിന്നും പരീക്ഷാവിജയികളായ വിദ്യാത്ഥികൾക്കു പ്രമോഷൻ നൽകുന്നതിലും സവസാമാന്യമായ ഒരു തോതു നിണ്ണയിച്ചു തദനുസരണം പ്രവത്തിക്കേണ്ടതാണു്. ഹൈസ്കൂളുകളിലെ ഉയന്ന ക്ലാസ്സുകളിൽ രണ്ടു ഡിവിഷൻവീതം ഉണ്ടായിരിക്കേണ്ടതാകുന്നു. ഒന്നു്, യൂണിവേഴ്സിററിക്ലാസ്സുകളിൽ പ്രവേശനത്തിനുവേണ്ട യോഗ്യത ഉണ്ടാക്കുന്നതും, മറേറതു്, കച്ചവടം, വ്യവസായം മുതലായ പ്രായോഗികവിഷയങ്ങളിൽ പരിജ്ഞാനം നൽകാൻ ഉതകുന്നതും ആയിരിക്കണം.

കഴ്സൺപ്രഭു വൈസ്രായി ആയി ഭരണഭാരം ഏറെറടുത്ത കാലം മുതൽ വിദ്യാഭ്യാസത്തിൻെറ നാനാശാഖകളിലും ഗണ്യമായ അഭിവൃദ്ധി ഉ

ണ്ടായിത്തുടങ്ങി. വിദ്യാഭ്യാസരീതി, സംഘടന മുതലായ കാൎയ്യങ്ങളിൽ ഗ വൎമ്മെണ്ടു പൂൎവ്വാധികം ശ്രദ്ധ പതിപ്പിച്ചുതുടങ്ങി. സൎവ്വകലാശാലകളെ പു നഃസംഘടിപ്പിച്ചതും, അവയുടെ കീഴിലുള്ള കലാശാലകളെ കൃത്യമായ പ രിശോധനയ്ക്കു വിധേയമാക്കിയതും, എല്ലാ വിദ്യാലയങ്ങളിലേയും പാഠപ ദ്ധതികൾ പുതിയതായി രൂപീകരിച്ചതും, അവയ്ക്കു് ആവശ്യമുള്ള ധനസ ഹായം ചെയ്‌വാൻ സനിഷ്കൃഷ്ടമായ ഏൎപ്പാടുകൾ ചെയ്തതും അദ്ദേഹത്തി ൻെറ ഭരണകാലത്തായിരുന്നു. 1882-ലെ വിദ്യാഭ്യാസക്കമ്മീഷൻെറ റി പ്പോൎട്ടനുസരിച്ചു്, പ്രാഥമികവിദ്യാഭ്യാസപദ്ധതിയിൽ, കൃഷിക്കാൎക്കു് അനു യോജ്യവും പ്രയോജനകരവും ആയ വ്യവസ്ഥകൾ അംഗീകരിക്കപ്പെട്ടു. സുസമ്മതവും, പ്രാഥമികവും ആയ സിദ്ധാന്തങ്ങൾ അനുസരിച്ചു നടത്തു ന്ന വിദ്യാഭ്യാസസ്ഥാപനങ്ങൾക്കു മാത്രമേ ഗവൎമ്മെണ്ടിൻെറ അംഗീകാരം നൽകാവൂ എന്നു തീരുമാനിച്ചു. വിദ്യാൎത്ഥികളുടെ ജീവിതവിജയത്തിനു സാഹായ്യകങ്ങളായ പ്രായോഗികവിഷയങ്ങൾ പഠിക്കേണ്ടതു്, സാമുദായി കവും വ്യാവസായികവും ആയ വളൎച്ചയ്ക്കു് അപേക്ഷണീയമാണെന്നും ഗ ണിക്കപ്പെട്ടു.

വിദ്യാലയങ്ങളിൽ ഉപയോഗിക്കേണ്ട ഭാഷകളെക്കുറിച്ചും കമ്മീഷൻ അഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ടു്. പ്രാഥമികവിദ്യാഭ്യാസപദ്ധതിയിൽ ഇംഗ്ലീഷുഭാഷയ്ക്കു യാതൊരു സ്ഥാനവും വിഹിതമല്ല. അതിനാൽ അതു് അനുവദനീയവുമല്ല. ഇൻഡ്യാമഹാരാജ്യത്തിലെ വിവിധസംസ്ഥാനങ്ങളി ലും പ്രചുരപ്രചാരം സിദ്ധിച്ചിട്ടുള്ള നാട്ടുഭാഷകൾക്കുപകരം ഇംഗ്ലീഷിനു സ്ഥിരപ്രതിഷ്ഠ നൽകുന്നതു് ഗവൎമ്മെണ്ടിൻെറ അംഗീകൃതനയത്തിനു് അനു യോജ്യമല്ല ഇംഗ്ലീഷ്ഭാഷാഭ്യസനംമൂലം വ്യാവസായികമായും, വാണിജ്യ പരമായും ഉള്ള നിലയും വിലയും വൎദ്ധിച്ചുവരുന്നതുകൊണ്ടു ഹൈസ്കൂ ളുകളിലെ ഉയൎന്ന പരീക്ഷകൾ ഇംഗ്ലീഷിൽ നടത്തുന്നതിനും, വളരെ നേ രത്തെതന്നെ ഇംഗ്ലീഷ്ഭാഷാഭ്യസനത്തിനു കൂടുതൽ പ്രാധാന്യം നൽകുന്ന തിനും, പരീക്ഷകന്മാർ നിൎബന്ധിതരാകുന്നുണ്ടെങ്കിലും, തന്മൂലം നാട്ടുഭാഷ കളുടെ പ്രയോജനവും പ്രചാരവും കുറയുന്നതിനും അവ ത്യാജ്യകോടിയിൽ ഗണിക്കപ്പെടുന്നതിനും ഇടയാകുന്നുണ്ടെന്നുള്ള പരമാൎത്ഥം വിസ്മരണീയമ ല്ല. സുസംഘടിതവും സുസമ്മതവുമായ രീതിയിൽ വിദ്യാഭ്യാസപ്രചരണ ത്തിനുവേണ്ടി മുൻ പറയപ്പെട്ട ദോഷങ്ങൾ പരിഹരിക്കേണ്ടതാണു്.

മാതൃഭാഷയിൽ ശരിയായ അടിസ്ഥാനം ഉറയ്ക്കുന്നതിനു മുൻപോ, വിദ്യാഭ്യാസത്തിൻെറ ആദ്യത്തെ പടികളിൽക്കൂടി ഗണ്യമായ പുരോഗതി ലഭിക്കുന്നതിനു മുൻപോ, യാതൊരു കുട്ടിയേയും ഇംഗ്ലീഷു പഠിക്കുവാൻ അ നുവദിച്ചുകൂടാത്തതാകുന്നു. ഇംഗ്ലീഷ് പഠിക്കാൻ തുടങ്ങിയാൽതന്നെ, ഇം ഗ്ലീഷിൽതന്നെ മററു വിഷയങ്ങളും പഠിപ്പിക്കാൻ പാടില്ല. ശരിയായി മ നസ്സിലാകാത്ത ശൈലികളും, കേട്ടെഴുതിയ നോട്ടുകളും തത്തമ്മയെപ്പോലെ ഉരുവിട്ടു കാണാപ്പാഠമാക്കാൻ ഇടയാക്കുന്നതുവളരെ കഷ്ടമാണു്. പഠിപ്പി ക്കുന്നതു മുഴുവൻ മനസ്സിലാക്കുവാൻ പ്രാഥമികമായി ഉണ്ടായിരിക്കേണ്ട ഭാ ഷാജ്ഞാനംപോലും ലഭിക്കുന്നതിനുമുൻപു് സൎവ്വസാധാരണമായി, ഒരു വിദേ

ശീയഭാഷ ഉപയോഗിച്ചു തുടങ്ങുന്നതു് ഒരിക്കലും ഉപകാരപ്രദമല്ല. ഹൈസ്കൂളുകളിൽ മാതൃഭാഷയെ അവഗണിക്കുവാനോ, അവഹേളിക്കുവാനോ പാടില്ലാത്തതാകുന്നു. കേവലം പരീക്ഷകൾ നടത്തി, ഓർമ്മശക്തി കാണിക്കുന്നവർക്ക ബിരുദം നൽകുവാൻ മാത്രമുള്ള സ്ഥാപനങ്ങളായിത്തീരരുതു്. സർവ്വകലാശാലയ്ക്കു് അദ്ധ്യാപകപരിശീലനം അത്യന്താപേക്ഷിതമാകയാൽ, എല്ലാ സെക്കണ്ടറിവിദ്യാലയങ്ങളിലും ട്രെയിനിംഗ് കഴിച്ച അദ്ധ്യാപകന്മാരെയാണു് അധികവും നിയമിക്കേണ്ടതു്. 1904-ലെ യൂണിവേഴ്സിററി ആക്റ്റ്, മുൻപറഞ്ഞ സാമാന്യതത്വങ്ങൾക്കു നിയമപ്രാബല്യം നൽകി. തദനന്തരം, കല്ക്കട്ട, ബാംബെ,മദ്രാസ്, അലഹബാദ് എന്നീ സർവ്വകലാശാലകളെ, തദനുസരണം, പുനഃസംഘടിതങ്ങളാക്കുകയും ചെയ്തു.

ഇൻഡ്യൻ വിദ്യാഭ്യാസചരിത്രത്തിലെ മറെറാരു പ്രധാനാദ്ധ്യായം, 1911—ൽ ചക്രവർത്തി തിരുമനസ്സുകൊണ്ടു ഡെൽഹി ഡർബാറിനായി ഇവിടെ എത്തിയതോടു കൂടിയാണു സമാരംഭിക്കുന്നതു്. 1912 ജനുവരി 6—ാംനു- കല്ക്കട്ടാ സർവ്വകലാശാലയിൽ നിന്നും സമർപ്പിക്കപ്പെട്ട മംഗളപത്രത്തിനു മറുപടിയായി തിരുമനസ്സുകൊണ്ടു കല്പിച്ചതിപ്രകാരമാണു്. "കൃഷിവ്യവസായാദി വിവിധജീവിതവൃത്തികളിലും, എൻെറ ഇൻഡ്യൻപ്രജകൾ പരിചയവും പരിജ്ഞാനവും നേടി, സ്വാശ്രയനിരതന്മാരായിത്തീരുന്നതിനുതകത്തക്കവണ്ണം—രാജഭക്തിയും, പുരുഷത്വവും, പ്രയോജനവും പരിശോഭിക്കുന്ന ധാരാളം പൌരന്മാരെ സൃഷ്ടിക്കത്തക്കവണ്ണം, രാജ്യമൊട്ടാകെ, വലക്കണ്ണികൾപോലെ, വിദ്യാശാലകളും കലാശാലകളും വളരെ വളൎന്നുവരണമെന്നു നാം ആഗ്രഹിക്കുന്നു. വിജ്ഞാനപ്രചരണംമൂലം, ചിന്ത, സുഖം, ആരോഗ്യം ഇവയുടെ സാമാന്യനില പൂർവ്വാധികം ഉയൎത്തണമെന്നും, തദ്വാരാ, നമ്മുടെ പ്രജകളായ ഭാരതീയരുടെ ഗൃഹങ്ങൾ, സുശോഭനങ്ങളും, അവരുടെ വേലയുടെ ഫലങ്ങൾ സുമധുരങ്ങളും ആയിത്തീരണമെന്നും നാം ആഗ്രഹിക്കുന്നു. വിദ്യാഭ്യാസം മുഖാന്തിരമല്ലാതെ, നമ്മുടെ അഭിമതം നിർവ്വഹിക്കപ്പെടുകയില്ല. അതിനാൽ വിദ്യാഭ്യാസവിഷയം, സദാപി നമ്മുടെ ഹൃദയത്തിൻെറ ഏററവും സമീപവൎത്തിയായിരിക്കുന്നതാണു്." ഇതിനും പുറമേ, കിരീടധാരണമഹോത്സവാവസരത്തിൽ ഇൻഡ്യൻ വിദ്യാഭ്യാസത്തിനായി 50,000 ലക്ഷം രൂപവീതം കൊല്ലംതോറും ഗ്രാൻറു നൽകുന്നതാണെന്നുകൂടി തിരുമനസ്സുകൊണ്ടു പ്രഖ്യാപനം ചെയ്കയുണ്ടായി. ഇപ്രകാരമുള്ള പ്രോത്സാഹനങ്ങളുടെ ഫലമായി, വിദ്യാഭ്യാസത്തിനു പ്രചുരമായ പ്രചാരവും പ്രശംസനീയമായ പ്രയോജനവും ലഭിയ്ക്കുവാനിടയായ വിവരം പ്രത്യേകം പ്രസ്താവയോഗ്യമാണു്.

## III

ഹാർഡിജ് പ്രഭു വൈസ്രായി ആയിരുന്നപ്പോൾ, 1913-ൽ, ഇൻഡ്യൻ വിദ്യാഭ്യാസത്തിൻെറ സ്ഥിതിഗതികളെ വീണ്ടും ക്രൂലാകഷമായി അവലോകനം ചെയ്യുകയുണ്ടായി. തന്മൂലം, വിദ്യാൎത്ഥികളുടെ സ്വഭാവസംസ്കരണത്തിനു സൎവ്വപ്രാധാന്യം കല്പിക്കേണ്ടതാണെന്നു നിശ്ചയിച്ചു. വിദ്യാഭ്യാസസംബന്ധമായ നയപ്രഖ്യാപനത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു

1. നിലവിലുള്ള വിദ്യാഭ്യാസസ്ഥാപനങ്ങളുടെ എണ്ണത്തേക്കാൾ വണ്ണത്തിന് (നിലയ്ക്കും വിലയ്ക്കും) പ്രാധാന്യം നൽകേണ്ടതാണ്.

2. കരനേത്രപരിശീലനം, വിദ്യാലയോദ്യാനനിർമ്മാണം, പ്രകൃതി നിരീക്ഷണം, വിനോദയാത്ര, പ്രായോഗികഭൂമിശാസ്ത്രപഠനം മുതലായി ജീവിതവിജയത്തിന് ഉപയോഗപ്രദങ്ങളായ വിഷയങ്ങൾ പാഠപദ്ധതിയിൽ ഉൾപ്പെടുത്തേണ്ടതാണ്.

3. വിദേശരാജ്യങ്ങളിലേക്കു പോകാതെതന്നെ, ഇൻഡ്യൻ വിദ്യാർത്ഥികൾക്ക് ഉപരിപഠനത്തിനും ഗവേഷണത്തിനും വേണ്ട സൌകര്യങ്ങളും സന്ദർഭങ്ങളും നൽകേണ്ടതാണ്.

ചെംസ്ഫോർഡ്പ്രഭു വൈസ്രോയി ആയിരുന്ന കാലത്തു വിദ്യാഭ്യാസസംബന്ധമായ ഒരന്വേഷണംകൂടി നടത്തിയാൽകൊള്ളാമെന്നു നിശ്ചയിച്ചു. യൂറോപ്യന്മാരും ഇൻഡ്യാക്കാരും ആയ വിദ്യാഭ്യാസവിദഗ്ദ്ധന്മാരുൾപ്പെട്ട ഒരു കമ്മീഷനെ അതിനായി നിയമിച്ചു. കമ്മിററിയുടെ അദ്ധ്യക്ഷൻ സർ മൈക്കിൾ സാഡ്ലർ ആയിരുന്നു. സർവ്വകലാശാലകളുടെ പ്രവർത്തനങ്ങളിൽ, ഗവമ്മെണ്ടു, കഴിയുന്നതും, കൈകടത്താതെ നോക്കണമെന്നും, അദ്ധ്യാപകന്മാരുടേയും പ്രൊഫസറന്മാരുടേയും തൊഴിൽപരിശീലനത്തിന് ഓരോ സർവ്വകലാശാലയിലും ഓരോ വദ്യാഭ്യാസഡിപ്പാർട്ട്മെൻറു വേണ്ടതാണെന്നും, പൌരസ്ത്യഭാഷാപോഷണത്തിനും ഗവേഷണത്തിനും ഇടയാകത്തക്കവിധത്തിൽ ഓരോ സർവ്വകലാശാലയിലും സമുചിതമായഏർപ്പാടു ചെയ്തിരിക്കേണ്ടതാണെന്നും, കായികപരിശീലനത്തിനായി ഫിസിക്കൽ ട്രെയിനിംഗ് ഡയറക്ടറന്മാരെ നിയമിക്കേണ്ടതാണെന്നുംവിദ്യാർത്ഥികളുടെ ആരോഗ്യപരിപാലനത്തിനായി വിദ്യാർത്ഥികളുടെ അഭിവൃദ്ധിസമിതി (Board of student's welfare) സമാരംഭിക്കേണ്ടതാണെന്നും, മററുമായിരുന്നു കമ്മിഷൻെറ പ്രധാനപ്പെട്ട ശുപാർശകൾ. അനന്തരഫലമായി, വിവിധസംസ്ഥാനങ്ങളിലും സർവ്വകലാശാലഭ്യസനത്തിൽ പല പരിഷ്കാരങ്ങളും പരിവർത്തനങ്ങളും ഉണ്ടായി. ഡക്കാ, പാററ്നാ, റംഗൂൺ, ലക്ക്നൌ, നാഗപുരം, ആഗ്ര, അണ്ണാമല മുതലായി പുതിയ സർവ്വകലാശാലകൾ രൂപീകൃതങ്ങളായി. അലഹബാദ്, മദ്രാസ് തുടങ്ങിയ പഴയ സർവ്വകലാശാലകൾ നവീകൃതങ്ങളുമായി.

മൊൺടേഗു ചെംസ്ഫോർഡു ഭരണപരിഷ്കാരമനുസരിച്ച് 1921മുതൽ വിദ്യാഭ്യാസഡിപ്പാർട്ടുമെൻറ് ഇൻഡ്യൻമന്ത്രിമാരുടെ ഭരണത്തിനധീനമായി. അതാതുപ്രദേശങ്ങളിലെ പരിതസ്ഥിതികളും ആവശ്യങ്ങളും അനുസരിച്ച്, നിയമസഭകളിൽ പ്രമേയാവതരണം, ബഡ്ജററു രൂപീകരണം മുതലായവ മൂലം നിയമനിർമ്മാണം ചെയ്തു വിദ്യാഭ്യാസപരിഷ്കാരം നടപ്പിൽ വരുത്തുവാൻ മന്ത്രിസഭകൾക്കു സാധിക്കുന്നതാണ്. എന്നിരുന്നാലും അവ മുഖാന്തിരം പറയത്തക്ക പരിഷ്കാരങ്ങൾ നടപ്പിൽ വ

രുത്തിയിട്ടില്ലെന്നു പറയേണ്ടിവന്നതു പരിതാപകരംതന്നെ. ഏതായാലും പുതിയ ഭരണപരിഷ്കാരത്തിനു ശേഷം, പൊതുജനങ്ങളുടെ ഉത്സാഹപ്രവാഹം അനേകായിരം കുട്ടികളെ വിദ്യാലയങ്ങളിൽ കൊണ്ടുചെന്നാക്കി. അവരിൽ, വിദ്യാഭ്യാസത്തിന്റെ വിലയെക്കുറിച്ച്, ദൃഢദൃഢമായ വിശ്വാസം ഉളവാക്കി. തങ്ങളുടെ സന്താനങ്ങളുടെ വിദ്യാഭ്യാസത്തിനു വേണ്ടി മാതാപിതാക്കന്മാർ എത്രവലിയ ത്യാഗങ്ങൾക്കും സന്നദ്ധരായി. ഭിന്നസമുദായാംഗങ്ങൾ തമ്മിൽ സഹിഷ്ണുത വൎദ്ധിച്ചു. നാനാപ്രകാരത്തിലും ഉന്നമനത്തിനുവേണ്ടി വിപുലമായ കാൎയ്യപരിപാടി രൂപീകൃതമായി. വിദ്യാഭ്യാസത്തിൽ പിന്നണിയിലായിരുന്ന മുസ്ലീമങ്ങൾ, തൽക്കാൎയ്യത്തിൽ, പൂൎവ്വാധികം ധൈൎയ്യസമേതം ഉത്സാഹിച്ചു തുടങ്ങി. കഴിഞ്ഞ കാലങ്ങളിൽ വന്നുപോയ പോരായ്മകൾ പരിഹരിക്കുന്നതിനായി അവർ മുന്നോട്ടു തള്ളിക്കയറി. സ്ത്രീവിദ്യാഭ്യാസവിരോധികളായിരുന്ന യാഥാസ്ഥിതികന്മാരുടെ സകല വാദമുഖങ്ങളേയും അഭ്യസ്തവിദ്യകളായ ഭാരതീയവനിതാരത്നങ്ങൾ തകൎത്തു തരിപ്പണമാക്കി. എങ്കിലും, ജനങ്ങളുടെ ഉത്സാഹപ്രവാഹത്തെ നേൎവഴിയ്ക്കു തിരിക്കാതിരുന്നതിനാൽ, ആശാസ്യങ്ങളായ പ്രസ്തുത നൂതനസംരംഭങ്ങളും, സുവൎണ്ണാവസരങ്ങളും കേവലം വന്ധ്യങ്ങളായി പരിണമിക്കുകയാണുണ്ടായതു്.

1921 മുതൽ 1928 വരെയുള്ള വിദ്യാഭ്യാസപുരോഗതിയെ പുനരവലോകനം ചെയ്തുകൊണ്ട്, ഹാർട്ടാഗ്കമ്മിററി, ഇപ്രകാരമാണു പറഞ്ഞിരിക്കുന്നതു്. "ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിൽ, ആദ്യന്തം ദുൎവ്യയവും നിഷ്പ്രയോജനതാപവും തഴച്ചും മുഴച്ചും കണ്ടുവരുന്നു. ജനങ്ങളെ, എഴുതാനും വായിക്കാനും പഠിപ്പിക്കുകയും, സമ്മതിദാനാവകാശം ബുദ്ധിപൂൎവ്വം വിനിയോഗിക്കുവാൻ അവരെ പ്രാപ്തരാക്കുകയും ചെയ്യാനുപകരിക്കേണ്ടതാണെന്നു ഞങ്ങൾക്ക് അഭിപ്രായമുള്ള പ്രാഥമികവിദ്യാഭ്യാസസമ്പ്രദായത്തിൽ ഉണ്ടാകുന്ന ദുൎവ്യയം ഭയാനകമത്രെ. പ്രൈമറിപാഠശാലകളിലെ വിദ്യാൎത്ഥികളുടെ എണ്ണം വളരെ വൎദ്ധിച്ചതായി കാണുന്നുണ്ടെങ്കിലും താരതമ്യേന, ജ്ഞാനമോ പ്രയോജനമോ വൎദ്ധിച്ചിട്ടില്ല. മുൻ പറഞ്ഞ വിദ്യാൎത്ഥികളിൽതന്നെ, ഏററവും അപൂൎവ്വം പേർ മാത്രമെ നാലാംക്ലാസിൽ എത്തുന്നുള്ളു. അതിനു മുൻപുതന്നെ തങ്ങളുടെ പഠിത്തം നിറുത്തുന്നതാണ് അതിനുള്ള മുഖ്യകാരണം. ഗ്രാമീണരുടെ ഇന്നത്തെ പരിതസ്ഥിതികളനുസരിച്ചും നാട്ടുഭാഷാപോഷണത്തിന്റെ ന്യൂനതകൾ നിമിത്തവും, സ്കൂൾ വിട്ടാൽ വിദ്യാൎത്ഥികൾക്കു വീണ്ടും അഭിവൃദ്ധി പ്രാപിക്കാൻ യാതൊരു മാൎഗ്ഗവുമില്ലെന്നു കാണാവുന്നതാണ്. എന്നു മാത്രമല്ല, മുൻപു്, അല്പസ്വല്പം പഠിത്തമുണ്ടായിരുന്നവർ പോലും വീണ്ടും നിരക്ഷരകുക്ഷികളായിത്തീരുകയാണു ചെയ്യുന്നതു്.

ബാലികാവിദ്യാഭ്യാസസമ്പ്രദായത്തിലെ ദുർവ്യയം, മുൻപറഞ്ഞതിനേക്കാൾ ഭയങ്കരമാണ്. അക്ഷരജ്ഞാനത്തിലും, വിദ്യാഭ്യാസത്തിലും, സ്ത്രീപുരുഷന്മാർ തമ്മിൽ അജഗജാന്തരമുണ്ട്. ആ വ്യത്യാസം അല്പമെങ്കിലും കുറയുന്നതിനു പകരം വളരെ കൂട്ടുകയാണു ചെയ്തിട്ടുള്ളതു്.

സെക്കണ്ടറി വിദ്യാഭ്യാസശാഖയിൽ, അദ്ധ്യാപകന്മാരുടെ അഭിവൃദ്ധിയിലും, പരിശീലനത്തിലും, ത്രാണിയിലും, വിദ്യാലയജീവിതത്തിലെ ഇതരപ്രവൎത്തനങ്ങളിലും സ്വല്പമായ അഭിവൃദ്ധിയുണ്ടായിട്ടുണ്ട്. സെക്കണ്ടറി സ്കൂളുകളിൽ നിന്നും ജയിക്കുന്ന വിദ്യാൎത്ഥികൾ സകലരും കലാശാലകളിലേക്കു മാത്രം തള്ളിക്കയറുന്നു. സ്കൂളുകളിലേയും കാളേജുകളിലേയും വിദ്യാൎത്ഥികളുടെ ഇടയിൽ വൎദ്ധിച്ചുവരുന്ന പരാജയം, ധനത്തിന്റേയും ശക്തിയുടേയും ഭയങ്കരമായ ദുർവ്യയത്തിനു പ്രത്യക്ഷലക്ഷ്യമാണല്ലൊ. സാങ്കേതികവും വ്യാവസായികവും ആയി വിദ്യാഭ്യാസത്തിനു വേണ്ടി ചെയ്തിരിക്കുന്ന വ്യവസ്ഥകൾ, നടപ്പിലിരിക്കുന്ന വിദ്യാഭ്യാസസമ്പ്രദായത്തോടു പറയത്തക്ക ബന്ധമൊ, ശരിയായ പൊരുത്തമൊ ഇല്ലാതെ വൎത്തിക്കുന്നു. അതുകൊണ്ട് അവ മിക്കവാറും നിഷ്പ്രയോജനമായിത്തീൎന്നിരിക്കുന്നു. പല സൎവ്വകലാശാലകളും, കാളേജുകളും, അദ്ധ്യയനരീതികളിൽ പൂൎവ്വാധികം ശ്രദ്ധിച്ചിട്ടുണ്ടെന്നും, തന്മൂലം ഗണനീയമായ അഭിവൃദ്ധിയുണ്ടായിട്ടുണ്ടെന്നും കാണാവുന്നതാണ്. എങ്കിലും വിദ്യാൎത്ഥികളെ പരീക്ഷയിൽ ജയിപ്പിക്കുന്നതിനും, അവൎക്കു ബിരുദം നൽകുന്നതിനും മാത്രമായിട്ടാണു സൎവ്വകലാശാലകൾ സ്ഥാപിക്കപ്പെട്ടിരിക്കുന്നതു് എന്നുള്ള സിദ്ധാന്തം, ഇന്നും ഇൻഡ്യയിൽ സൎവ്വത്ര നിലവിലിരിക്കുന്നു. ആ സിദ്ധാന്തത്തെ ആളുകൾ സമാദരിക്കുകയും ചെയ്യുന്നു. വിശാലമനസ്കന്മാരും, സഹിഷ്ണുതാശീലമുള്ളവരും, സ്വാശ്രയബുദ്ധികളും ആയ പൗരസഞ്ചയത്തെ സൃഷ്ടിക്കുന്നതിനുതകുന്ന പരിശീലനം വിദ്യാൎത്ഥികൾക്കു നൽകുവാൻ സൎവ്വകലാശാലകൾ ബദ്ധശ്രദ്ധങ്ങളാകേണ്ടതു് പ്രാഥമികകൃത്യങ്ങളിലൊന്നായി പരിഗണിക്കപ്പെടണമെന്നാണ് ഞങ്ങൾ ആത്മാൎത്ഥമായി ആഗ്രഹിക്കുന്നതു്. ശരിയായ അഭ്യസനത്തിന് അനൎഹരായ വിദ്യാൎത്ഥികളാൽ സൎവ്വകലാശാലകൾ തിങ്ങിവിങ്ങിയിരിക്കുന്നു. ഇതിലേക്കാൾ കൂട്ടതലായി, മററു ജീവിതമാൎഗ്ഗങ്ങളിൽ, അവരിൽ പലരും പ്രശോഭിക്കുന്നതാണ്."

ഇപ്രകാരം മുൻപറയപ്പെട്ട ഹാർട്ടാഗ്കമ്മിററി തങ്ങളുടെ റിപ്പോൎട്ടിൽ, അത്യന്താപേക്ഷിതങ്ങളായ പല നിൎദ്ദേശങ്ങളും നല്കിയിരുന്നുവെങ്കിലും, തദനന്തരം സമാരംഭിച്ച സാമ്പത്തികവിഷമങ്ങളാൽ, മുൻപിൻനോക്കാതെ, ഭരണാധികാരികൾ പല ചെലവുകളും വെട്ടിക്കുറച്ചുകളഞ്ഞു. തന്മൂലം വിദ്യാഭ്യാസത്തിന്റെ കഴുത്തിലും കത്തിവെച്ചുവെന്നുതന്നെ പറയാം. നന്മതിന്മകളെ വേണ്ടപോലെ വിവേചനം ചെയ്യാതെ, എല്ലാംകൂടി കുഴച്ചുമറിച്ചു താറുമാറാക്കി. ചെലവുകൾ വിവേകപൂൎവ്വം വെട്ടിക്കുറച്ചിരുന്നുവെങ്കിൽ, ആയതു് ആശാസ്യമായിരുന്നേനെ. തന്മൂലം വിദ്യാഭ്യാസമഹാവൃ

ക്ഷത്തിന്റെ ഉണക്കക്കൊമ്പുകൾ വെട്ടിമുറിക്കുകയും, തദനന്തരം അതു പല ശാഖോപശാഖകളോടുകൂടി വീണ്ടും കൊഴുത്തു തഴച്ചു വളൎന്നുവരുകയും ചെയ്യുമായിരുന്നു. തൊഴിലില്ലായ്മയുടെ ഭയങ്കരതയേറ്റു്, സന്താപാത്തരാകുന്ന വിദ്യാൎത്ഥിവൃന്ദത്തിനു്, ആ മഹാവൃക്ഷത്തിന്റെ ശാന്തശീതളമായ തണലിൽ ഇരുന്നു്, അതിന്റെ മധുരഫലങ്ങൾ ആവോളം ആസ്വദിക്കാമായിരുന്നു പക്ഷെ അപ്രകാരമല്ലല്ലൊ, നിൎഭാഗ്യവശാൽ, സംഭവിക്കാൻ ഇടവന്നതു്. അതും നമ്മുടെ കഷ്ടകാലവൈഭവം തന്നെ! *



# ജീവിതം സുഖകരമാക്കുവാൻ

ഓറിയൻറൽ വാച്ചുമാൻ ആൻഡ് ഹെറൊൾഡ് അഫ് ഹെൽത്തു എന്ന മാസികയിൽ കാണുന്ന ചില നിയമങ്ങളാണു താഴെ ഉദ്ധരിക്കുന്നതു്.

(1) ലഘുവായ ജീവിതം നയിക്കുക. നിങ്ങളുടെ ആകാംക്ഷകളേയും സ്വഭാവത്തേയും മിതമാക്കുക. യഥാൎത്ഥമായ ലഘുജീവിതം സ്വാൎത്ഥതല്പരതയിൽ നിന്നും സ്വാൎത്ഥതയിൽനിന്നും മുക്തമായിരിക്കും. യഥാൎത്ഥ ലഘുത്വത്തിന്റെ അഭിലഷണീയതയെ വഴിയാംവണ്ണം മനസ്സിലാക്കി അതിനെ നിങ്ങളുടെ സ്വഭാവത്തിലേയും സൎവ്വപ്രധാനമായ ഗുണമാക്കിത്തീൎക്കാൻ ശ്രമിക്കണം. ലഘുവായ വസ്തുക്കളാണു് ഏററവും ശ്രേഷ്ഠമായിട്ടുള്ളവ.

(2) നിങ്ങൾക്കു സമ്പാദിക്കാൻ കഴിയുന്നതിൽ കുറച്ചു ചെലവാക്കുക. അമിതവ്യയം വൎജ്ജിക്കണം. ഋണത്തിൽനിന്നും ഒഴിഞ്ഞുനില്ക്കുക. സൎവ്വോപരി സ്വാതന്ത്ര്യലാഭത്തിനായി മിതവ്യയം, വിവേചനാശീലം, സ്വാൎത്ഥത്യാഗം മുതലായ സൽഗുണങ്ങളെ ശീലിക്കുക.

(3) അനുസരണശീലത്തെ വളൎത്തുക. എളുപ്പത്തിൽ തൃപ്തിപ്പെടുന്ന സ്വഭാവം മനുഷ്യമനസ്സിനു യഥാൎത്ഥമായ സമനിലയെ പ്രദാനം ചെയ്യുന്നു. തന്നിഷ്ടം പോലെ കാൎയ്യം നടക്കണമെന്നുള്ള ദുൎവ്വാസനയെ തടയുക. മററുള്ളവരുടേയും വീക്ഷണകോണത്തേയും മനസ്സിലാക്കണം. ജീവിതത്തേയും വിശാലമായി വീക്ഷിക്കുക.

(4) സൃഷ്ടിപരമായ വിധത്തിൽ ചിന്തിക്കുക. ആവശ്യമുള്ളതും അഭിവൃദ്ധിഹേതുകവും പ്രോത്സാഹജനകവുമായ ചിന്തകൾ നിങ്ങളുടെ മനസ്സിൽ എപ്പോഴുമുണ്ടായിരിക്കണം. ഓരോ ഉൽകൃഷ്ടചിന്തയ്ക്കും നിങ്ങളുടെ ജീവിതത്തിൽ അത്യന്തം ഹൃദ്യമായ ഒരു പ്രേരകശക്തിയുണ്ടായിരിക്കുന്നതാണു്. ഗാഢമായും ശരിയായ മാൎഗ്ഗത്തിൽക്കൂടിയും ചിന്തിക്കുവാൻ സ്വയം പരിശീലിക്കുക.

* ഇംഗ്ലീഷിൽനിന്നു്

(5) എപ്പോഴും നന്ദിയുള്ളവനായിരിക്കണം. ജീവിക്കുന്നതിനും പ്രവൎത്തിക്കുന്നതിനും ഉള്ള അവകാശം ലഭിച്ചതിൽ സന്തോഷിക്കുക. ദാനം ചെയ്യുന്നതിനും സഹായം ചെയ്യുന്നതിനും അവസരം ലഭിച്ചതിലും നന്ദിയുള്ളവരായിരിക്കുക. ഓരോ ദിവസവും നിങ്ങളുടെ നന്ദിപ്രകടനത്തിനു സാക്ഷ്യം വഹിക്കട്ടെ. മററുള്ളവരുടെ വില മതിക്കുമ്പോൾ ശരിയായി ചൎച്ച് ചെയ്യണം.

(6) നിങ്ങളുടെ മാനസികാവസ്ഥാഭേദങ്ങളെ നിയന്ത്രിക്കുക; പരസ്പരവിരുദ്ധവും അഹിതകരവും ആയ എല്ലാ വിചാരങ്ങളേയും നിങ്ങളുടെ മനസ്സിൽനിന്നും ഉന്മാൎജ്ജനം ചെയ്യണം. മനസ്സമാധാനം, മാനസികമായ സമനില, മനശ്ശുദ്ധി മുതലായവയെ വളൎത്തുക. ഹൃദ്യവും അഭിലഷണീയവും ഉപയോഗപ്രദവുമായ വിഷയങ്ങളിലേക്കു നിങ്ങളുടെ മനസ്സിനെ തിരിക്കുക. ജീവിതത്തിലെ ഉൽകൃഷ്ടവശങ്ങളെ ഗൌനിക്കുക

(7) ഉദാരമായി സംഭാവന ചെയ്യുക. കൎത്തവ്യകൎമ്മബോധം കൊണ്ടല്ല നേരമറിച്ചു സേവനം നടത്തണമെന്നുള്ള ആഗ്രഹം കൊണ്ടു പൂൎണ്ണമനസ്സോടുകൂടി ദാനം ചെയ്യുക. ബുദ്ധിപൂൎവ്വമായ ദാനംകൊണ്ട് അന്യൎക്കു സന്തോഷം ഉണ്ടാക്കുക എന്നതിൽ കവിഞ്ഞു ജീവിതത്തിൽ വേറൊരാനന്ദമില്ല.

(8) ഉൽകൃഷ്ടമായ ഉദ്ദേശ്യത്തോടുകൂടി പ്രവൎത്തിക്കുകയും പ്രാൎത്ഥിക്കുകയും ചെയ്യുക. ഏതിനെ പ്രോത്സാഹിപ്പിക്കണമെന്നും ഏതിനെ ഉപേക്ഷിക്കണമെന്നും നിശ്ചയിക്കുന്നതിനായിട്ടു നിങ്ങളുടെ ഉദ്ദേശ്യങ്ങളെ വിശകലനം ചെയ്യണം. അനഭിലഷണീയങ്ങളായ എല്ലാ വാസനകളേയും പ്രതിരോധിക്കുക. യഥാൎത്ഥമായ ആത്മീയസൗന്ദൎയ്യത്തിലും ശക്തിയിലും, പ്രത്യംഗവികസനത്തിലും അഭിവൃദ്ധിപ്പെടുകയെന്നുള്ളതായിരിക്കണം നിങ്ങളുടെ പരമോദ്ദേശ്യം.

(9) മററുള്ളവരുടെ കാൎയ്യത്തിലും താല്പൎയ്യം പ്രദൎശിപ്പിക്കണം. ഇതു സ്വാൎത്ഥതല്പരത മുതലായ സ്വാൎത്ഥസ്വഭാവങ്ങളിൽനിന്നും നിങ്ങളുടെ മനസ്സിനെ പിൻതിരിക്കുന്നതാണ്. പ്രതിഫലേച്ഛയോ തിരിച്ചു കിട്ടുമെന്നുള്ള ആഗ്രഹമോ കൂടാതെ നിങ്ങൾ ഏതു ക്രമത്തിൽ ദാനം ചെയ്യുകയും സഹതപിക്കുകയും സഹായിക്കുകയും ചെയ്യുന്നുവോ ആ ക്രമത്തിൽ നിങ്ങൾ ആനന്ദവും ആഹ്ലാദവും അനുഭവിക്കുന്നതാണ്.

(10) ഒരു ദിവസത്തിൽ ഒരുതവണമാത്രം ജീവിക്കുക. നാളത്തെ കാൎയ്യത്തെപ്പററി ഉൽക്കണ്ഠാകുലനായി ചിന്തിക്കരുത്. നിങ്ങളുടെ പരമമായ അഭിവൃദ്ധിക്കു വേണ്ടതെല്ലാം ദൈവം നിങ്ങൾക്കു ഇന്നു നൽകുന്നുണ്ട്. ഉടൻ നിൎവ്വഹിക്കേണ്ട പ്രവൃത്തിയിൽ ഏകതാനനായിരിക്കുക. സൎവ്വശക്തികളും ഉപയോഗിച്ചു ആ കൃത്യം നിൎവ്വഹിക്കണം.

(11) എന്തെങ്കിലും ഒരു പ്രത്യേക വിനോദത്തിൽ ഏൎപ്പെടുക. വിശ്രമത്തിനും വിനോദത്തിനും വിവിധത്വത്തിനുമായി എന്തെങ്കിലും ഒരു പ്രത്യേക ജോലികൂടി ശീലിക്കണം.

---

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

*Registered. No. T. 62*

# ഗുരുനാഥൻ

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏകമാസിക.
അദ്ധ്യാപകന്മാക്കും കുട്ടികളുടെ സംരക്ഷകന്മാക്കും വിദ്യാത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.
വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.
6 മാസത്തേയ്ക്കു് 1 രൂ. 4 ണ.
തിരുവിതാംകൂർ, കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 3 രൂ.

## ഗുരുനാഥൻെറ പഴയ ലക്കങ്ങൾ

ഗുരുനാഥൻെറ പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയയ്ക്കാനുള്ള ചെലവും മുൻകൂട്ടി മണിയാർഡർ അയച്ചിരിക്കണം.

## രജിസ്ററർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാർഡറയയ്ക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാർഡർ അയയ്ക്കുകയാണു് ഉത്തമം. വി. പി. അയയ്ക്കുന്നതായാൽ അനാവശ്യതാമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,
ഗുരുനാഥൻ, പറവൂർ.

---

Printed & Published By C. N. Gopalan Nair
at the S. G. Press, Parur.